ഏകഷഷ്ട്യബ്ദപൂൎത്തിസ്മാരകം

# പ്രാചീനചേരചരിതം.



വി. വെങ്കടരാമശൎമ്മാ.



എം. സി. നാരായണപി[illegible], ബി. എ.
അവർകളാൽ പരിശോധിക്കപ്പെട്ടത്




പ്രകാശകൻ,

ആർ. ടി. [illegible],

ചാല,--തിരുവനന്തപുരം.



"സരസ്വതീവിലാസം" പ്രസ്സ്,

തിരുവനന്തപുരം.



൧൦൯൪.



ശ്രീമൂലംതിരുനാൾ.

# ശ്രീമൂലം

തിരുനാളിൽ തിരുവവതാരംചെയ്തരുളിയ

## ശ്രീപത്മനാഭദാസ വഞ്ചിപാല

# സർ രാമവർമ്മ

## കുലശേഖരകിരീടപതി

മന്നേസുൽത്താൻ മഹാരാജ രാജരാമരാജബഹദൂർ ഷംഷേർജംഗ്

[illegible]. ജി. സി. എസ്സ്. ഐ.

[illegible]. ജി. സി. ഐ. ഇ.

എഫ്. എം. യു, എം. ആർ. എ. എസ്സ്, എഫ്. ആർ. ജി. എസ്സ്,

ആഫീസ്യർ ഡി ല ഇൻസ്ത്രുക്ഷൻ പബ്ലിക്

## മഹാരാജാവു തിരുമനസ്സിലെ

സന്നിധാനത്തിൽ

കല്പനപ്രകാരം

ഈ ഗ്രന്ഥം

ഭക്തിബഹുമാനപുരസ്സരം

സമർപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകർത്താ

# മുഖവുര.

---

പ്രാചീനചേർരാജാക്കന്മാരുടെ ചരിത്രമെഴുതുവാൻ പൎയ്യാപ്തങ്ങളായ പ്രമാണങ്ങൾ ഇതുവരെ ഒന്നും കണ്ടുകിട്ടീട്ടില്ല. എങ്കിലും ചില പഴയ തമിഴ്സാഹിത്യ ഗ്രന്ഥങ്ങളിൽ അവിടവിടെ ആ രാജാക്കന്മാരെപ്പററി പറഞ്ഞുകാണുന്നുണ്ട്. അതുകളെ എല്ലാം സംഗ്രഹിച്ച ഇംഗ്ലീഷിലും തമിഴിലും ഉണ്ടാക്കീട്ടുള്ള പുസ്തകങ്ങളെയും മൂലഗ്രന്ഥങ്ങളെയും പഠിച്ചാണു് ഞാൻ ഈ 'പ്രാചീനചേരവാർത്ത.' എഴുതീട്ടുള്ളതു്. ഇതു പ്രഥമമായി മലയാളഭാഷയിൽ എഴുതിയ ഈ പുസ്തകത്തിൽ പദഘടനാവൈചിത്ര്യങ്ങളെ പ്രദർശിപ്പിക്കുവാനൊ വാചകചമൽകൃതികളെക്കൊണ്ടു വായനക്കാരെ രസിപ്പിക്കുവാനൊ ഞാൻ തീരെ ശ്രമിച്ചിട്ടില്ല. ഇതിൽ ചരിത്രസംബന്ധമായ സംഗതികളെ മാത്രം ഞാൻ പറഞ്ഞുപോയിട്ടുള്ളതെ ഉള്ളു. വയസ്സിളമകൊണ്ടു് ഈ ഗ്രന്ഥത്തിൽ പല തരം കുറവുകൾ വന്നിരിക്കാം. എന്നു എനിക്കു ബോധമില്ലെന്നില്ല. സഹൃദയന്മാരായ പണ്ഡിതന്മാർ അതുകളെ കാണിച്ചുതന്നു മേൽപതിപ്പിൽ പുസ്തകത്തെ ശുദ്ധരൂപമാക്കാൻ തക്കവണ്ണം എന്നെ അനുഗ്രഹിക്കുമാറാകണം.

എന്റെ പരിശ്രമത്തിന്റെ കന്നിഫലമായ ഈ ചെറിയഗ്രന്ഥത്തെ പുത്രനിർവിശേഷമായി നമ്മെ പരിപാലിച്ചുകൊണ്ടിരിക്കുന്ന നമ്മുടെ മഹാരാജാവുതിരുമനസ്സിലെക്കു സമൎപ്പിച്ചുകൊള്ളുന്നതിന്നു കരുണാപയോനിധിയായ മ

ഹാരാജാവു തിരുമനസ്സുകൊണ്ടു അനുവദിച്ച കല്പനതന്നി തിനാൽ ആ തിരുമനസ്സിലേ നേക്കുണ്ടായിട്ടുള്ള ഭക്തിബ ഹുമാനങ്ങളും കൃതജ്ഞതയും സീമാതീതമായിരിക്കുന്നു.

ചരിത്രപഠനവിഷയത്തിൽ എന്റെ ഉപദേഷ്ടാവായ ബ്രഹ്മശ്രീ ടി. ഗോപീനാഥറാവു എം. എ. അവർകളുടെ അനുഗ്രഹം കൊണ്ടാണ് ഈ ഗ്രന്ഥം എഴുതാൻ ഞാൻ ശ ക്തനായതെന്നുള്ള വാസ്തവസംഗതിയെ ലോകസമക്ഷം ബോധിപ്പിച്ചുകൊള്ളുന്നു.

ഈ പുസ്തകത്തെ പരിശോധിച്ച് അച്ചടിപ്പിക്കുന്ന തിൽ എന്നെ സഹായിച്ചിട്ടുള്ള റിട്ടയാർഡ് താസിൽദാർ എം. സി. നാരായണപിള്ള അവർകൾ എഴുതിയ പ്രസ്താ വനയും "കവിതിലക"എന്ന ബിരുദനാമം കൊണ്ടു പ്രശോ ഭിതനായിരിക്കുന്ന പണ്ഡിതാഗ്രേസരനായ ഉള്ളൂർ എ സ്. പരമേശ്വരയ്യർ അവർകളുടെ അവതാരികയും ഇ തിൽ ഉണ്ട്. ഈ രണ്ടു മഹാന്മാരോടും എനിക്കുള്ള നന്ദി എത്രയുണ്ടെന്നു വാക്കുകളെക്കൊണ്ടറിയിക്കാൻ കേവലം പ്രയാസം എന്നു മാത്രം പറഞ്ഞുനിറുത്തുന്നു.

വി. വെങ്കടരാമശർമ്മാ.

# അവതാരിക.

---

പ്രാചീനചേരചരിതമെന്ന ഈ പുസ്തകം ഞാൻ ഒന്നിലധികംപ്രാവശ്യം മനസ്സിരുത്തി വായിച്ചുനോക്കി. കേരളത്തിന്റെ പൂർവ്വചരിത്രത്തെപ്പററി കേരളീയരായ നമ്മിൽ പലക്കും യാതൊരറിവും ഇല്ലാതെയിരിക്കുന്നതു് ഏററവും ശോചനീയമാകുന്നു. എന്നാൽ ആ അജ്ഞതയെ നമ്മിൽ നിന്നു് അകററുന്നതിനു പര്യാപ്തങ്ങളായ ചരിത്രഗ്രന്ഥങ്ങൾ പണ്ഡിതന്മാർ നിർമ്മിക്കാതിരിക്കുന്നിടത്തോളം നമ്മിൽ മാത്രം തത്സംബന്ധമായ അപരാധത്തെ ആരോപിക്കുന്നതു് അനുചിതമായിരിക്കും. എന്റെ മാന്യസ്നേഹിതനും കുശാഗ്രബുദ്ധിയുമായ ശ്രീമാൻ കെ. പി. പത്മനാഭമേനവന്റെ കൊച്ചീരാജ്യചരിത്രം കേരളീയക്കു് ഈ വിഷയത്തിൽ ഒരു അമൂല്യനിധിയായി ശോഭിക്കുന്നു എന്നു് അതിശയോക്തിസ്പർശംകൂടാതെ പറയാം. പക്ഷെ വിഷയത്തിന്റെ വിപുലതയും വിശിഷ്ടതയും വിചാരിക്കുമ്പോൾ അതുപോലെ ഇനിയും അനേകം പുസ്തകങ്ങൾ ഭാഷയിൽ ഉണ്ടാകണമെന്നാണു ദേശാഭിമാനികളും ചരിത്രരസികന്മാരും സദാ പ്രാർത്ഥിക്കുന്നതു്.

പ്രാചീനചേരചരിതം, പതിററുപ്പത്തു, ചിലപ്പധികാരം, മണിമേഖല മുതലായ പല പ്രാചീനദ്രാവിഡകാവ്യങ്ങളെയും, പരേതനായ ശ്രീമാൻ കനകസഭപ്പിള്ളയുടെ "The Tamils Eighteen Hundred Years Ago" എന്ന

ഇംഗ്ലീഷുപുസ്തകത്തേയും ആസ്പദമാക്കി എഴുതിട്ടുള്ള ഒരു ചരിത്രഗ്രന്ഥമാണ്. ഇതിന്റെ പ്രണേതാവായ ശ്രീമാൻ വെങ്കടരാമശാസ്ത്രി തിരുവനന്തപുരത്തു രാജകീയസംസ്കൃത മഹാപാഠശാലയിൽ മഹോപാദ്ധ്യായക്ലാസിൽ പഠിക്കുന്ന ഒരു വിദ്യാൎത്ഥിയാണെന്നു ഞാൻ പറഞ്ഞാലല്ലാതെ വിശ്വസിക്കുവാൻ അപരിചിതന്മാരായ വായനക്കാർ സന്നദ്ധരാകുമെന്നു തോന്നുന്നില്ല. മഹാ ബുദ്ധിശാലിയായ ഈ യുവാവിന്റെ വിദ്യാവൈദഗ്ദ്ധ്യത അത്രമാത്രമുണ്ടെന്ന് ഈ പുസ്തകത്തിന്റെ ഏതു ഭാഗവും തുറന്നുപറയുന്നു. അഥവാ, വെങ്കടരാമശാസ്ത്രി ചരിത്രപഠനത്തിൽ എന്റെ മാന്യമിത്രവും ഇന്നു ദക്ഷിണാപഥത്തെ അലങ്കരിക്കുന്ന ചരിത്രകലാകുശലന്മാരിൽ പ്രഥമഗണനീയനുമായ ശ്രീമാൻ ഗോപീനാഥരായരെയാണ് ആചാൎയ്യനായി വരിച്ചിരിക്കുന്നതു് എന്നറിയുമ്പോൾ അദ്ദേഹത്തിന്റെ തൂലികയിൽനിന്ന് ഇങ്ങിനെ ഒരു ഗ്രന്ഥം ആവിർഭവിച്ചതിനെപ്പററി ആൎക്കും ആശ്ചൎയ്യപ്പെടുന്നതിനും അവകാശമില്ല. അനാശ്രുദ്ധശ്മശ്രുവായ ഗ്രന്ഥകാരന് അഭ്യാസവൈകല്യംനിമിത്തം ശൈലിയിലും മററും സംഭവിച്ചിട്ടുള്ള ചില ചില്ലറ ന്യൂനതകളെ ത്യാജ്യകോടിയിൽ ഗണിച്ച് ഈ പുസ്തകത്തെ നിഷ്പക്ഷമായി പരിശോധിക്കുന്ന ഏതു സഹൃദയനും അദ്ദേഹത്തിന്റെ പ്രതിഭയ്ക്കു നമോവാകം പറയാതെ നിൎവാഹമുണ്ടെന്നു തോന്നുന്നില്ല. ശാസ്ത്രിയുടെ ഭാവിസമുത്ഥാനത്തിന്റെ ജാതകത്തിൽ സഹോദരഭാഗ്യം കാണുവാൻ വലിയ ദൈവജ്ഞതയുടെ ആവശ്യവും കാണുന്നില്ല. മേലും പ്രാചീനചരിത്രസമുദ്രത്തിൽ മുങ്ങി അനൎഘങ്ങളായ പലമുക്താഫലങ്ങളേയും നമുക്കു സമ്പാദിച്ചുതരുവാൻ ഈ യുവധീവരനു യോഗമുണ്ടാകട്ടെ.

ഈ പുസ്തകത്തിൽ പ്രകടിപ്പിച്ചിട്ടുള്ള എല്ലാ അഭിപ്രായങ്ങളോടും ഞാൻ യോജിക്കുന്നില്ല. ഉദിയൻചേരലന്റെ പുത്രനായി ഇമയവരമ്പനെ ഘടിപ്പിക്കുവാൻ യാതൊരുമാർഗ്ഗവുമില്ല. ഭാസ്കരരവിവർമ്മനല്ല, ബാണപ്പെരുമാളാണ് സുന്ദരമൂർത്തിനായനാരുടെ സമകാലികനും വയസ്യനുമായ ചേരരാജാവ്. ഈ വിധത്തിൽ ചില ഭാഗങ്ങൾ ചിന്ത്യങ്ങളായുണ്ടെങ്കിലും, ഇതിൽ പ്രതിപാദിച്ചിരിക്കുന്ന പ്രമേയങ്ങളിൽ ഏറിയകൂറും വാദത്തിനു അവിഷയവും ദ്രാവിഡഭാഷയിൽ പ്രത്യേകമായി പാണ്ഡിത്യം സമ്പാദിച്ചിട്ടില്ലാത്ത കേരളീയർക്ക് അശ്രുതപൂർവ്വവുമാണെന്നുള്ളതിനു സന്ദേഹമില്ല.

ഗ്രന്ഥകാരന്റെ ഉത്തമമായ ഈ സാഹിത്യവ്യവസായത്തെ ഞാൻ സർവ്വാത്മനാ അനുമോദിക്കുകയും ഇദ്ദേഹത്തിനു സകലസിദ്ധികളേയും ആശംസിക്കുകയും ചെയ്തുകൊള്ളുന്നു.

ഉള്ളൂർ, എസ്. പരമേശ്വരയ്യർ.

Trivandrum,
2-12-17.

# പ്രസ്താവന.

"പ്രാചീനചേരചരിതം" എന്ന ഠരം ചെറിയ പുസ്തകം ഞാൻ ഒരു ആവൃത്തി വായിച്ചുകഴിഞ്ഞ ഉടൻ എന്റെ മനസ്സിൽ ഓരോ വിചാരങ്ങൾ പൊങ്ങിത്തുടങ്ങി. ചില വിചാരങ്ങൾ മുമ്പും പിമ്പുമായി ഒരു ക്രമത്തിലു, ചിലതു ക്രമംവിട്ടു കൂട്ടമായും ഉദിച്ചാണു പൊങ്ങിയതു്. അതുകളിൽ മുഖ്യമായ മൂന്നെണ്ണത്തെ ഇവിടെ അല്പം വിസ്തരിച്ചു പറയാം. വായനക്കാൎക്കു രുചിക്കുമെന്നു വിശ്വസിക്കുന്നു.

പ്രാചീനചേരചരിതം എന്ന പേർതന്നെ എന്നെ ആദ്യമായി അൎവാചീനചേരചരിതവിചാരത്തിലേയ്ക്കു ചാടിച്ചു. അൎവാചീന ചേരചരിതം! ഉടൻ എന്റെ മനക്കൺമുമ്പാകെ രണ്ടു വലിയ രൂപങ്ങൾ പ്രത്യക്ഷമായി. ഒന്നു കേവലം യശഃകായനായ ധൎമ്മാത്മാവു്. ഒന്നു ജീവനോടുകൂടിയ ഒരു ധൎമ്മാത്മാവു്. രണ്ടും രണ്ടുരാജരത്നങ്ങൾ. ഒന്നു *"ചേരക്ഷിതീശകുലഭൂഷണ ദിവ്യരത്നം, ശ്രീകേരളക്ഷിതിഭൃദദ്ഭുതമൌലിരത്നം, വിദ്വൽഗണസ്യ മുഖപങ്കജമിത്രരത്നം, ശ്രീബാലരാമ കുലശേഖരരാജരത്നം". ഒന്നു "ചേരക്ഷിതീശകുലഭൂഷണ ദിവ്യരത്നം, ശ്രീകേരളക്ഷിതിഭൃദദ്ഭുതമൌലിരത്നം, വിദ്വദ്ഗണസ്യ മുഖപങ്കജമിത്രരത്നം, ശ്രീമൂലരാമകുലശേഖര രാജരത്നം".

ഇതുപോലെ പ്രാചീന ചേരചരിതത്തിൽ രണ്ടു രാജരത്നങ്ങൾ ഉണ്ടു്. ഒന്നു ഇമയവരമ്പൻ നെടുംചേരലാതൻ. ഒന്നു കടൽപിറക്കോട്ടിയ ചെങ്കുട്ടുവൻ. ഇവരിൽ നെടുംചേ

---

* ഈ പദ്യം കാൎത്തികതിരുനാൾ വലിയ തമ്പുരാൻ തിരുമനസ്സിലെ കൃതിയായ "ബാലരാമഭാരതം" എന്ന ഗ്രന്ഥത്തിൽ നിന്നെടുത്തിട്ടുള്ളതാകുന്നു. ഇതു അച്ചടിപ്പിച്ചിട്ടില്ല. അതു ശോചനീയം.

ലാതനെ പതിററപ്പത്തിൽ ൨-ാംദശകത്തിലും ചെങ്കുട്ടവനെ ൫-ാംദശകത്തിലും വർണ്ണിച്ചിരിക്കുന്നു. ൨-ാംദശകത്തിൽ വർണ്ണിച്ചിട്ടുള്ള രാജാവിൻെറ പേര് ആതൻ എന്നാകുന്നു. ശേഷം പദങ്ങൾ "ആതനെ" വിശേഷിപ്പിക്കുന്നതേയുള്ളു. ഇമയവരമ്പൻ എന്നതിൻെറ അർത്ഥം ഹിമാലയപർവ്വതം അതിർത്തിയായുള്ള ഭൂമിയുടെ ഉടമസ്ഥൻ എന്നാകുന്നു. എന്നാൽ താൽപര്യം ഹിമാലയംവരെ കീർത്തിയെ പരത്തിട്ടുള്ളവൻ എന്നാണു്. ചേരരെ ചേരലരെന്നും പറയും. ൫-ാംദശകത്തിൽ കീർത്തിതനായ രാജാവിൻെറ പേർ കുട്ടവൻ എന്നാകുന്നു. കുട്ടനാട്ടിലെ രാജാവിനെ കുട്ടവൻ എന്നു പറയാം. എന്നാൽ തമിഴിൽ കുട്ടവനെ ഒരു സംജ്ഞാനാമമായിട്ടാണു പ്രയോഗിച്ചിട്ടുള്ളതു്. ചെങ്കുട്ടവൻ എന്നതിനു സുന്ദരനായ കുട്ടവൻ എന്ന അർത്ഥം കല്പിക്കാം. ഈ രാജാവു കപ്പൽസൈന്യത്തോടുകൂടി കടൽപ്പോർ ചെയ്തവനും കടൽകടന്നു് ഉത്തരദിക്കിൽ പോയവനും ആകയാൽ അദ്ദേഹത്തിനു കടൽപിറക്കോ(ക്കോ)ട്ടിയവൻ എന്ന വിശേഷപ്പേർ ലഭിച്ചു. "ആതൻ" ൫൮-ം "ചെങ്കുട്ടവൻ" ൫൫-ം വർഷം നാടുവാണു. ഇവരിൽ രണ്ടാമൻ ക്രിസ്ത്വാബ്ദം രണ്ടാം ശതാബ്ദത്തിലാണു ജീവിച്ചിരുന്നതു്.

രണ്ടാമതായി ഉണ്ടായ വിചാരം ചേരന്മാരുടെ ഇടയിലുള്ള ദായക്രമത്തെപ്പററിയാകുന്നു. ഇപ്പോൾ ചേരരാജാക്കന്മാർ മരുമക്കാംവഴി അനുസരിച്ചു നടക്കുന്നു. ഈ പുസ്തകപ്രകാരം അവർ മക്കാംവഴിക്കാരെന്നു കാണുന്നു. ഇതെങ്ങിനെ? പക്ഷേ ആദികാലത്തിൽ ഈ രാജാക്കന്മാർ മക്കാംവഴിക്കാരായിരുന്നിരിക്കാം. പിന്നെ മരുമക്കാംവഴിയെ അനുസരിച്ചു നടക്കുന്നതിനു തുടങ്ങിയതായിരിക്കാം. എം. ശ്രീനിവാസഅയ്യങ്കാർ എം. ഏ. ഉണ്ടാക്കീട്ടുള്ള

Tamil Studies എന്ന പുസ്തകത്തിൽ ചേരരാജാക്കന്മാർ മരുമക്കാം വഴിക്കാർ തന്നെ ആയിരുന്നു മുമ്പും, എന്നുപറഞ്ഞിരിക്കുന്നു. ൟ അഭിപ്രായഭേദം കണ്ടിട്ടു ഞാൻ പതിററുപ്പത്തുമൂലഗ്രന്ഥം എടുത്തു. നോക്കിയതിൽ വ്യ പതികങ്ങളിലുമുള്ള വാക്യങ്ങൾക്കു പണ്ഡിതർ അയ്യങ്കാർ പറയുന്ന അൎത്ഥവും യോജിക്കുന്നില്ലെന്നു നിശ്ചയമായി പറവാൻ പാടില്ല. സ്ഥലച്യുതക്കത്താൽ രണ്ടു ഉദാഹരണം പറയാം. ആറാം ദശകത്തിൻെറ പതികത്തിൽ വാക്യം ഇങ്ങിനെ കാണുന്നു.

'കുടക്കോ നെടുംചേരലാതൎക്കുവേൾ, ആവിക്കോമാൻദേവിയീൻറമകൻ'. ഇതിന്നു കുടക്കോ പടിഞ്ഞാറെ രാജ്യത്തിലെ രാജാവായ നെടുംചേരലാതൻ എന്ന രാജാവിന് വേളാവിക്കോമാൻ എന്ന പ്രഭുവിൻെറ പുത്രിപെററ മകൻ എന്നാണു സാധാരണമായി അൎത്ഥം പറയുന്നതു്. നെടുംചേരലാതന്നു (മരുമകനായി) വേളാവിക്കോമാൻെറ ഭാൎയ്യ പ്രസവിച്ച മകൻ എന്ന അൎത്ഥംപറയാം എന്നു മിസ്റ്റർ ശ്രീനിവാസ അയ്യങ്കാർ അഭിപ്രായപ്പെട്ടിരിക്കുന്നു. ൟ അഭിപ്രായം തീരെ നിഷേധിക്കത്തക്കതായിരിക്കുന്നില്ല. ഇതുപോലെ രണ്ടാം ദശകത്തിൻെറ പതികത്തിൽ "ഉദിയഞ്ചേരൎക്കു വെളിയൻവേണ്മാൾനല്ലിനിയീൻറമകൻ..." എന്നു കാണുന്നതിന്നു സാധാരണമായി പറഞ്ഞുവരുന്ന അൎത്ഥം ഉദിയഞ്ചേരന്നു വെളിയൻെറ പുത്രിയായ വെണ്മാൾനല്ലിനി പ്രസവിച്ച മകൻ എന്നാകുന്നു. എന്നാൽ ഉദിയഞ്ചേരന്നു വെളിയൻെറ ഭാൎയ്യയായ വെണ്മാൾനല്ലിനി പ്രസവിച്ച മകൻ എന്നും അൎത്ഥം വെക്കാം.

മൂന്നാമതായി ഉണ്ടായ വിചാരം ചേരരാജ്യത്തെപ്പററിയാകുന്നു. തമിഴകത്തിനകത്താണല്ലൊ ചേരരാജ്യം. തമിഴകമൊ വടക്കു വേങ്കടഗിരിക്കും തെക്കു കന്യാകുമാരിക്കും കിഴക്കും പടിഞ്ഞാറും സമുദ്രങ്ങൾക്കും ഇടക്കുകിടക്കുന്ന ഭൂഭാഗമാണല്ലൊ. ൟ ഭൂഭാഗത്തിൽ ചേരരാജ്യം എവിടെ? ആദ്യമായി രാജധാനി എവിടെ എന്നു നിൎണ്ണയിക്കാം. ചോഴരാജാവിന്റെ രാജധാനി കാവേരിക്കരയിലും പാണ്ഡിയന്റെ രാജധാനി വൈഗക്കരയിലും ആയിരുന്നു എന്നു സംശയമില്ല. രാജധാനികളും വലിയ പട്ടണങ്ങളും ഗ്രാമങ്ങളും ഒരു നദിയെ അടുപ്പിച്ചേ ഇരിക്കൂ എന്നും നമുക്കെല്ലാവൎക്കും അറിയാം. അതിനാൽ ചേരരാജധാനിയും ഒരു നദിയുടെ കരയിൽ തന്നെ ആയിരുന്നിരിക്കണം. ആ നദി ഏതു്? ചോഴനു പൊന്നി(കാവേരി)ത്തുറവൻ എന്നും പാണ്ഡിയനു വൈഗത്തുറവൻ എന്നും ചേരനു പൊരുനൈത്തുറവൻ എന്നും പേരുകൾ ഉണ്ടു്. അതിനാൽ നദി പൊരുന എന്ന പേരോടു കൂടിയതെന്നു വരുന്നു. പൊരുന നദി പൂൎണ്ണ അല്ലെങ്കിൽ പെരിയാറു ആകുന്നു. പൊരുന താമ്രവൎണ്ണി എന്നു ചിലർ പറയുന്നതു സ്വീകാൎയ്യമല്ലെന്നു തോന്നുന്നു. അതിനാൽ ചേരരാജധാനി പെരിയാററിൻകര തന്നെ ആയിരുന്നിരിക്കണം. കൊടുങ്ങല്ലൂർ പെരിയാററിൻകരെ ആണല്ലൊ. അതുകൊണ്ടു് ചേരരാജധാനി അവിടെയൊ അതിന്നുസമീപമൊ ആയിരുന്നിരിക്കണം. രാജധാനി പെരിയാററിൻകര ആയിരുന്നുഎന്നു കാണുന്നതിനാൽ ചേരരാജ്യം ആ നദിയുടെ തെക്കും വടക്കും ഉള്ള ഭൂമികൾ തന്നെ എന്നു നിശ്ചയമാകുന്നു. എന്നാൽ തെക്കും വടക്കും എത്രത്തോളമുണ്ടായിരുന്നു എന്നുനിശ്ചയംപറവാൻ പാടില്ല. "മുടികെഴവേന്തർ മൂവരും" പരസ്പരം സംബന്ധി

കളായിരുന്നാലും സ്വർദ്ധാലുക്കളും കലഹപ്രിയന്മാരും ആയിരുന്നതിനാൽ ചേരചോഴപാണ്ഡ്യരാജ്യങ്ങളുടെ അതിർത്തികൾ ബലാബലംപോലെ മാറിക്കൊണ്ടുതന്നെ ഇരുന്നിരുന്നു. പെരിയാററിന്റെ തെക്കുള്ള കുട്ടനാട്ടും വടക്കുള്ള കുടനാട്ടുംമുമ്പെഎന്നും ചേരരാജ്യം(കേരളം)തന്നെ ആയിരുന്നു. അതിനാൽ "വടക്കുത്തലം പഴനിവാൻകിഴക്കുത്തെൻകാശി കുടത്തിശൈകോഴിക്കോടാകും കടർക്കരൈയിനോരമത്തു തെക്കാകുമോരെൺ പതിങ്കാതം ചേരനാട്ടെല്ലൈയെന ച്ചൊല്ലു" ഒരു പഴയ തമിഴ്വചനം ഒരു കാലത്തേക്ക ഒത്തതുതന്നെ.

പതിററുപ്പത്തിൽ ൪-ാം ദശക പ്രതിപാദ്യനായ നാർമ്മുടിചേരൻ കുടനാട്ടിന്നുവടക്കുള്ള പൂഴിനാട്ടിനെ ചേരരാജ്യത്തോടു ചേർത്തതായി കാണുന്നു. ചേരന്നു കൊങ്കർ എന്നപേരുമുണ്ട്. അതിനാൽ ചേരരുടെ കൈവശം ഒരുകാലത്തു കോയമ്പത്തൂർ സേലം മുതലായ കൊങ്ങുനാട്ടും ഉണ്ടായിരുന്നിരിക്കാം.

ചേരലന്റെ രാജ്യം ചേരളം അല്ലെങ്കിൽ കേരളമാകുന്നു. ആദികാലങ്ങളിൽ മലയാളം മുഴുവനും കേരളമായിരുന്നു. ഇടക്കാലത്തു കേരളം ചുരുങ്ങിപ്പോയിരിക്കാം. ഒടുവിൽ ചേരരാജവംശത്തിന്റെ രണ്ടു ശാഖകൾ മലയാളത്തിന്റെ തെക്കേഅററത്തും വടക്കേ അററത്തും ഉറച്ചപ്പോൾ മലയാളംമുഴുവൻ കേരളമായിത്തീർന്നു. ആദ്യത്തെ കണക്കിൽ അവസാനത്തിലുമായി.

വളരെ സംഗതികൾ എനിക്കു ഇനിയും പറവാനുണ്ട്. പ്രസ്താവന പുസ്തകശരീരത്തിന്നു യോജിച്ചതായിരിക്കേണമെന്നുണ്ടല്ലോ.

൨൩ കന്നി ൧൦൯൫-ാമാണ്ടേ ഒരു നല്ല നാളാകുന്നു. അവ്വാഷീന ചേരവംശത്തിന്റെ കൂടസ്ഥനായ മാൎത്താണ്ഡവൎമ്മ മഹാരാജാവു് അവതരിച്ചതു (കൊല്ലം ൯൦൪) കന്നിമാസം അനിഴം നക്ഷത്രത്തിലാണല്ലൊ. അതിനാൽ അങ്ങിനെയുള്ള ഒരു നല്ല നാളിലാണു് ഈ പ്രസ്താവന എഴുതിതീൎത്തതു്.

എം. സി. നാരായണപിള്ള.

തിരുവനന്തപുരം.
൧൦൯൫-൨-൨൧.

# പ്രാചീനചേരചരിത്രം.

൧—ർ ശതാബ്ദം (ക്രിസ്തുവർഷം)

---

## പ്രകരണം. ൧.

### ചേരവംശം.

നിലമകളുടെ മുഖകമലമായി വിളങ്ങിക്കൊണ്ടിരിക്കുന്ന ഇൻഡ്യാമഹാരാജ്യത്തിൽ തെക്കേ അററത്തു പണ്ട് ചേരചോഴപാണ്ഡിയർ എന്ന പ്രബലന്മാരായ "മൂവരശ"ർ ഉണ്ടായിരുന്നുവല്ലോ അവരിൽ ചേരരാജാക്കന്മാരുടെവംശം എപ്പോൾ ആർ സ്ഥാപിച്ചു എന്നു നമുക്കു കണ്ടുപിടിക്കാൻ യാതൊരു പ്രമാണങ്ങളുമില്ല. ചോഴന്മാർ സൂര്യ*വംശ്യരെന്നും പാണ്ഡിയന്മാർ ചന്ദ്ര†വംശജാതന്മാരെന്നും ശാസനങ്ങളിലും ഗ്രന്ഥങ്ങളിലും പ്രസ്താവിച്ചു കാണുന്നുണ്ട്. അതുപോലെ ചേരഭൂപതികൾ ഏതുകുലത്തിൽ പെട്ടവരെന്നു വിവരപ്പെടുന്നില്ല. എന്നാൽ ഇടക്കാലത്തുണ്ടായ ചില ഗ്രന്ഥങ്ങൾ ചേരന്മാരെ അഗ്നിവംശജാതന്മാരെന്നു പറയുന്നുണ്ട്. ഈ ഗ്രന്ഥങ്ങളിൽ ഇവരെ വാനവന്മാരെന്നും പറഞ്ഞിരിക്കുന്നു. വാനവർ (celestials) എന്ന ഈ പേരു ചീനദേശീയർക്കും ഉള്ളതുകൊണ്ട് ചേരന്മാർ ആദികാലത്തിൽ ചീന

---

* മണിമേഖല. ദശകം. † ചിലപ്പധികാരം ഗാഥ. ൧൧

ദേശത്തിൽ നിന്നു വന്നവരാണെന്നു ചിലർ * അഭിപ്രായ
പ്പെടുന്നു. വിശേഷിച്ച് "ചേരചോഴപാണ്ഡ്യ" എന്നാപരം
പരാവചനത്തിൽ ചേരപദത്തെ പ്രഥമമായി ഗണിച്ചിരി
ക്കുന്നതു് ചേരവംശത്തിന്റെ കാലപൗർവ്വികതയെ കാ
ണിക്കുന്നതായിരിക്കുന്നു. "പുറനാനൂറു"എന്നഗ്രന്ഥത്തിലും
ചേരരെസംബന്ധിച്ചപാട്ടുകൾതന്നെ ആദ്യമായി കാണുന്നു.
ഇത്യാദികാരണങ്ങളാൽകൊണ്ടു് ചേരന്മാർ പുരാതനകാലം
മുതല്ക്കു രാജ്യഭാരംചെയ്തുവന്നിരുന്നതായി സിദ്ധിക്കുന്നു.

ചേരവംശജാതന്മാരുടെ നാടും നഗരവും ഇന്നതാണെ
ന്നു ചില പ്രാചീനഗ്രന്ഥങ്ങളിൽ വിവരിച്ചിട്ടുണ്ടു്. † ആദി
കാവ്യമായ വാല്മീകിരാമായണത്തിൽ സീതാദേവിയെ അ
ന്വേഷിക്കാൻ സുഗ്രീവൻ വാനരവീരന്മാരോടു പറയുന്ന സ
ന്ദർഭത്തിൽ കേരളദേശവും മുരസീപട്ടണവും പറഞ്ഞുകാണു
ന്നു. ഈ മുരസീപട്ടണം പശ്ചിമസമുദ്രതീരത്തിലുള്ളതാകു
ന്നു. ഇതു് പ്രാചീനകാലത്തു് പെരിയാറു സമുദ്രത്തോടു
സംഗമിക്കുന്ന സ്ഥലത്തുണ്ടായിരുന്ന ഒരു വലിയ തുറമുഖ
വും ചേരന്മാരുടെ പ്രധാന നഗരങ്ങളിൽ ഒന്നും ആയിരുന്നു.
അക്കാലത്തു് ഈ സ്ഥലം യവനന്മാൎക്കു മുളകു മുതലായസാ
ധനങ്ങൾ കയറ്റുമതി ‡ ചെയ്യാനും ചെമ്പ്പിച്ചളമുതലായ
പുറനാട്ടു സാമാനങ്ങൾ ഇറക്കുമതി ചെയ്യാനും വളരെ
സൌകൎയ്യമുള്ളതായിരുന്നു. ഈ പട്ടണത്തെ വരാഹമിഹി
രാചാൎയ്യർ തന്റെ ബൃഹത്സംഹിതാഗ്രന്ഥത്തിൽ മരീചിപട്ട
ണം എന്നു പറഞ്ഞിരിക്കുന്നു. മഹാഭാരതത്തിലും ചേരന്മാ

* The Tamils 1800 Years ago. † കിഷ്കി സൎഗ്ഗം. ൪൧. ‡ അകനാനൂറു ൧൪൯. താലമി എന്ന യവനപണ്ഡിതന്റെ ലേഖങ്ങളും ഈ പട്ടണത്തെ സംബന്ധിച്ച പ്രമാണങ്ങളാകുന്നു.

രുടെ കൃത്യങ്ങളെപ്പററി പ്രതിപാദിച്ചു കാണുന്നുണ്ടു്. കൗരപാണ്ഡവന്മാരുടെ യുദ്ധത്തിങ്കൽ പാണ്ഡവന്മാൎക്കു ചേരരാജാക്കന്മാർ സാഹായ്യം ചെയ്തതായി ആ ഇതിഹാസത്തിൽ കാണുന്നു. ഉദിയഞ്ചേരൻ എന്ന രാജാവു് യുദ്ധാവസാനം വരെ വളരെ ധൈൎയ്യത്തോടുകൂടി പാണ്ഡവന്മാരെ സഹായിച്ചുവെന്നു മുറഞ്ചിയൂർ മുടിനാകരായർ എന്ന തമിഴ്കവിയുടെ വാക്കിൽ നിന്നറിയാവുന്നതാകുന്നു†.

ശിലാശാസനങ്ങളെ പരിശോധിച്ചു നോക്കിയാലും ചേരന്മാരുടെ പ്രാചീനത വെളിപ്പെടുന്നു. സുമാർ ൨൨൦൦ വൎഷങ്ങൾക്കു മുമ്പു് ഹിന്ദുസ്ഥാൻ ഭരിച്ചിരുന്ന മൌൎയ്യചക്രവത്തിയായ അശോകമഹാരാജാവിന്റെ കാലത്തു കൂടി ചേരവംശജന്മാരെ കേരളപുത്രർ എന്നു വിളിച്ചുവന്നതായും അവർ ദക്ഷിണദേശത്തിൽ വളരെ ഖ്യാതി സംപാദിച്ചുവന്നിരുന്നതായും അശോകധൎമ്മലിപികളിൽ നിന്നറിയാം*.

പതിററുപ്പത്തു, പുറനാനൂറു മുതലായ പ്രാചീന തമിഴ് ഗ്രന്ഥങ്ങളിൽ അനേകം ചേരരാജാക്കന്മാരെപ്പററി പ്രസ്താവിച്ചിരിക്കുന്നതായി കാണുന്നു. അവയിൽ പതിററുപ്പത്തു എന്നുള്ള ഗ്രന്ഥം മുഴുവനും ചേരരാജാക്കന്മാരെ സംബന്ധിച്ചതാകുന്നു. ഈ ഗ്രന്ഥം പത്തു ദശകങ്ങളോടു കൂടിയ

---

† (൧) ''അലംക്രളെല്പുരവി.......കൊടുത്തോയി'' (൨) 'മുതിയർപെണിയ ഉദിയഞ്ചേരൽ പെരുഞ്ചോറു കൊടുത്ത ഞാലൈന്റ' മാമൂലനാർ (൩) ''ഒരൈവരീരൈമ്പതിന്മരുടനെൻറഴന്തു പോരിൽ പെരുംചോറു പോററാളുതാനളിത്ത ചേരൻ'' ചില. * അശോകന്റെ ശിലാധൎമ്മലിപികളിൽ രണ്ടാംനമ്പർ ''സവ്ത്ര വിജിതെ ദേവാനാം പ്രിയസ്യ പ്രിയദൎശിനഃ രാജ്ഞഃ ഏവമപി പ്രചന്തേഷു യഥാ ചോളപാണ്ഡിയ സത്യപുത്ര കേരളപുത്രതാമ്രപൎണ്ണി''.

താകകൊണ്ടു് പതിററുപ്പത്തു എന്ന ഇതിന്നു പേർവന്നിട്ടുള്ളതാണ്. ഇതിൽ ഓരോ ദശകത്തിലും ഓരൊ ചേരരാജാവിനെയും അദ്ദേഹത്തിൻെറ അപദാനങ്ങളെയും, അദ്ദേഹത്തിൻെറ കാലത്തുണ്ടായ വിശേഷസംഭവങ്ങളേയും പററി പ്രതിപാദിച്ചിരിക്കുന്നു. എന്നാൽ ഈ ഗ്രന്ഥത്തിൽ ആദി മാന്തിമദശകങ്ങൾ ശിഥിലങ്ങളായിപോയതുകൊണ്ടു് തൽ പ്രതിപാദ്യരായ രണ്ടു രാജാക്കന്മാരെപ്പററി യാതൊന്നും അറിവാൻ കഴിവില്ല. ശേഷം ദശകങ്ങളിൽ പ്രതിപാദിച്ചിരിക്കുന്ന ചേരരുടെ പേരു താഴെ കാണിക്കുന്നു.

പ്രഥമദശകം (നഷ്ടം)
ദ്വിതീയം ഇമയവരംപൻ നെടുഞ്ചേരലാദൻ.
തൃതീയം ഇമയവരംപൻെറ അനുജൻ പല്യാനൈ-
ച്ചെല്കെഴുകുട്ടുവൻ ചേരൻ
ചതുർത്ഥം കളങ്കായികണ്ണിനാർമുടിച്ചേരൻ
പഞ്ചമം കടൽപിറക്കോട്ടിയ ചേരൻചെങ്കുട്ടുവൻ
ഷഷ്ഠം ആടുകോൾപാടു ചേരലാദൻ.
സപ്തമം ചെലചക്കെടുങ്കോവാഴിയാദൻ ചേരൻ.
അഷ്ടമം തകടൂരെറിന്ത പെരുഞ്ചേരലിരുംപൊറെ.
നവമം കുടക്കൊ ഇളഞ്ചേരൻ
ദശമം (നഷ്ടം).

ഈ നാമാവലിയിൽ ആദ്യത്തെ ചേരനെപ്പററി ഗ്രന്ഥം നഷ്ടമായതുകൊണ്ടു് ഒന്നും പറവാനില്ല. എന്നാൽ ഉദിയഞ്ചേരൻ തന്നെ ആ ചേരരാജാവെന്നു ഊഹിക്കാൻ വഴിയുണ്ടു്. ഈ ഉദിയഞ്ചേരന്നു വെളിയൻ എന്നാളുടെ പുത്രിയായ നല്ലിനി എന്ന ഒരു ഭാര്യ ഉണ്ടായിരുന്നു. ആ സ്ത്രീയിൽ ഉദിയഞ്ചേരന്നു ജനിച്ച പുത്രനാകുന്നു ദ്വിതീയദശക

പ്രതിപാദ്യനായ ഇമയവരംപൻ ചേരൻ. ഈ ചേരൻ ൫൮ സംവത്സരകാലം രാജ്യഭരിച്ചു‡. ഈ രാജാവു് തന്റെ നഗരത്തിൽ നിന്നു സൈന്യസമൂഹസമേതനായി ഹിമാലയപർവ്വതത്തിൽ ചെന്നു അതിന്റെ ശിഖരത്തിൽ തന്റെ വംശത്തിനു ലാഞ്ഛനമായുള്ള ധനുസ്സിനെ അടയാളപ്പെടുത്തി തമിഴ്നാടുമുഴുവനും തന്റെ കീഴിലടക്കിവാണു. അദ്ദേഹം യുദ്ധത്തിനു സന്നദ്ധരായ ആര്യന്മാരേയും യവനദേശീയന്മാരേയുംജയിച്ചു് അവരെ അക്കാലത്തുള്ള സമ്പ്രദായപ്രകാരം പോലെ ബന്ധിച്ചു്, ശിരസ്സിൽ ഘൃതാഭിഷേകം ചെയ്തു് അവരുടെ പക്കൽ ഉണ്ടായിരുന്ന ആഭരണങ്ങളേയും രത്നാദിദ്രവ്യങ്ങളേയും അപഹരിച്ചുകൊണ്ടു് തന്റെ പ്രധാനനഗരമായ വഞ്ചിനാട്ടിൽ വന്നു്, തന്റെ ജനങ്ങൾക്കു ആ സാമാനങ്ങളെ, സമ്മാനമായി കൊടുത്തു. പിന്നെ അദ്ദേഹം സമുദ്രമധ്യത്തിലുള്ള ഒരു ദ്വീപത്തിൽ താമസിച്ചിരുന്ന തന്റെ വിരോധികളെ സേനകളോടുകൂടി കപ്പൽവഴി§ ചെന്നു അവർ വീട്ടുമരമായി നിന്ന കടംബവൃക്ഷങ്ങളെ ധ്വംസം* ചെയ്തു് അവരെ യുദ്ധത്തിൽ തോല്പിച്ചു. കടംബവൃക്ഷത്തെ തന്റെ കുലവൃക്ഷമായി വിചാരിച്ചുവന്നിരുന്ന രാജാക്കന്മാർ ഒരു കാലത്തു മൈസൂർദേശം ഭരിച്ചിരുന്ന കദംബവേന്തർ† എന്നവരാകുന്നു. 'കുമട്ടൂർ കണ്ണനാർ' എന്ന ഒരു വിദ്വാൻ ഈ ചേരരാജാവിന്റെ ആസ്ഥാനപണ്ഡിതനായിരുന്നു. ചേരൻ ഈ പണ്ഡിതനു് ഏതാനും ഗ്രാമങ്ങളും രാജ്യത്തിന്റെ ഒരു ഭാഗവും സമ്മാനമായി കൊടുത്തു*.

‡ പതിററുപ്പത്തു ദ്വിതീയദശകാന്തിമവാക്യം. § പതിററുപ്പത്തു ദ്വിതീയദശകം. * 'ചേരലാതൻ മുന്നീരോട്ടി കടംപെറുത്ത ഇമയത്തു ........' അകനാനൂറു ൧൨൭ † Mysore and coorg from the Inscriptions 21. * ഇതിനെ ബ്രഹ്മദേശമെന്നു പറയുന്നു.

തൃതീയദശകവിഷയനായ 'ചല്യാനൈമെൽകെഴകുട്ടുവൻ' എന്ന ചേരൻ മേൽപറഞ്ഞ ചേരന്റെ അനുജനാകുന്നു ഇദ്ദേഹം 'പാലൈഗൌതമനാർ' എന്ന തന്റെ ആസ്ഥാനപണ്ഡിതന്റെ നിർബന്ധമനുസരിച്ച് പത്തു പ്രാവശ്യം വേള്വികഴിച്ചതായും അനന്തരം തന്റെ അന്ത്യ ഭാര്യാസമേതനായി പരലോകം പ്രാപിച്ചതായുമുള്ള സംഗതി ഇന്നും ചിലർ പറയുന്നുണ്ട്. യുദ്ധവീരനും ജ്ഞാനിയുമായിരുന്ന ഈ ചേരരാജാവു് ൨൫ വഷകാലം ജീവിച്ചിരുന്നു*.

ആദികാലത്തിൽ ചേര ചോഴ പാണ്ഡ്യന്മാരുടെ ഇടയിൽ കൊള്ളക്കൊടുക്കുക മുതലായ വിവാഹസംബന്ധങ്ങൾ പരസ്പരം ഉണ്ടായിരുന്നു. ആദ്യം പ്രസ്താവിച്ച ഇമയവരംപൻ ചേരനു രണ്ടു ഭാര്യമാർ ഉണ്ടായിരുന്നു. അവരിൽ ഒരു ഭാര്യയുടെ പേർ നച്ചോണ എന്നാകുന്നു. ഇമയവരംപൻ ചേരനു് ഈ സ്ത്രീയിൽ രണ്ടു പുത്രന്മാർ ജനിച്ചിട്ടുണ്ടായിരുന്നു എന്നതു്

'ചേരലാതക്കുച്ചോഴൻമകൾ നച്ചോണ-
യീൻറ മക്കളിരുവരും' †

എന്ന വാക്യംകൊണ്ടു് തെളിയുന്നു. രണ്ടു പുത്രന്മാരിൽ സീമന്തപുത്രനാകുന്നു ചേരൻചെങ്കുട്ടുവൻ എന്ന രാജാവു്. രണ്ടാമത്തെ പുത്രനാകുന്നു ചിലപ്പധികാരകാവ്യകത്താവായ ഇളംകോവടികൾ. ചെങ്കുട്ടുവന്റെ പിതാവായ ഇമയവരംപൻ ചോഴരാജാവായ പെരുനക്കിള്ളി എന്ന

---

* പതിററുപ്പത്തു തൃതീയദശകം. † ചില.' ദശകം അടിയാക്കുനല്ലാർ വ്യാഖ്യാനം.

വനോട് യുദ്ധം ചെയ്യുമ്പോൾ രണ്ടുപേരും ഒരേസമയത്തു രണാങ്കണത്തിൽവീണു മരിച്ച് വീരസ്വർഗ്ഗം പ്രാപിച്ചു് എന്ന സംഗതിയെ നേരെ കണ്ണുകൊണ്ടു് കണ്ടു് കരുണാർദ്രഹൃദയന്മാരായി പാടിയിരിക്കുന്ന കഴാത്തലയാരും ഭരണരും ഇവരുടെ സമകാലികർ തന്നെ ആകുന്നു. ഈ ചേരരാജാവു് എങ്ങിനെയുദ്ധശൂരനായിട്ടു് ഇരുന്നുവോ അതുപോലെതന്നെ അദ്ദേഹത്തിന്റെ മകനായ ചെങ്കുട്ടവനും പ്രായം വന്നപ്പോൾ വലിയശൂരനായിത്തീൎന്നു. ഇമയവരമ്പൻ ചേരൻ യൌവനദശയിൽ പുത്രഭാഗ്യം ലഭിക്കാതെ ഇരുന്നു എങ്കിലും അദ്ദേഹത്തിനു വയഃപരിപാകത്തിൽ ശിവഭജനം * ചെയ്തതുമൂലം ചെങ്കുട്ടവനും ഇളങ്കോവടികളും ജനിച്ചു. ഇളങ്കോവടികൾ എന്ന ഈ രാജകുമാരൻ ഉദാരസ്വഭാവനും ഉത്തമഗുണസമ്പന്നനുമായിരുന്നു. ഒരു ദിവസം സൂൎയ്യോദയ സമയത്തിൽ ഇമയവരമ്പൻ പുത്രമിത്രാദികളോടുകൂടി ആസ്ഥാനമണ്ഡപത്തിൽ ഇരുന്നിരുന്നപ്പോൾ നിമിത്തജ്ഞരിലൊരാൾ അവിടെ ചെന്നു രാജാവിനെ നമസ്കരിച്ചു് ഇപ്രകാരം പറഞ്ഞു. "രാജാധിരാജ! അങ്ങേക്കു മരണകാലം അടുത്തിരിക്കുന്നു. ആയതുകൊണ്ടു് അങ്ങു രാജ്യം മക്കളെ ഏല്പിക്കണം. എല്ലാംകൊണ്ടും അങ്ങയുടെ ദ്വിതീയപുത്രൻ തന്നെ രാജ്യഭാരത്തിനു അൎഹൻ". ഇപ്രകാരം നൈമിത്തികന്റെ വാക്കുകേട്ടു ഇളങ്കോവടികൾ തന്റെ ജ്യേഷ്ഠൻ വ്യാകുലചിത്തനായിരിക്കുന്നതു കണ്ടിട്ടു് ആ ജ്യോതിഷികനോടു വേഗത്തിൽ പൊയ്ക്കൊള്ളുവാൻ പറഞ്ഞു. പിന്നീടു ജ്യേഷ്ഠന്റെ വ്യാകുലത മാറ്റാൻ വേണ്ടി തൽക്ഷണം തന്നെ ഇളങ്കോവടികൾ ഇഹലോകസംബന്ധമായ ചിന്തകളഞ്ഞു് യതിവേഷം ധരിച്ചു്

---

* ചില ഗാഥ വൎണ്ണനം

തൃക്കണാമതിലകത്തിൽ പോയിതാമസിച്ചു. § ഇങ്ങിനെ അതിബാല്യത്തിൽ തന്നെ സന്യാസിയായി ഭവിച്ച വൃത്താന്തത്തെ അദ്ദേഹം തൻെറ കാവ്യാരംഭത്തിൽ വ്യക്തമായി പറഞ്ഞിരിക്കുന്നു. ഇദ്ദേഹം യതിയായ ഒരു കവികുല ചക്രവൎത്തിയായിരുന്നു. മധുരയിൽ കൂലവാണിഭക്കാരനായ ചാത്തനാരെന്ന വിദ്വാൻെറ പ്രോത്സാഹനത്താലാണ് ഇദ്ദേഹം ചിലപ്പധികാര മഹാകാവ്യത്തെ † നിൎമ്മിച്ചതു്. ഇദ്ദേഹത്തിൻെറ വചനഗതി നോക്കുമ്പോൾ ഇദ്ദേഹം ജൈനത്തിൽ വളരെ താൽപൎയ്യമുള്ള ഒരാളായിരുന്നു എന്നു തോന്നാം. എന്നാൽ അദ്ദേഹം വൈദികനായിരുന്നു എന്നു ഗണിപ്പാനും അനേകം ലക്ഷ്യങ്ങൾ ഉണ്ടു്. വാസ്തവത്തിൽ ഇദ്ദേഹം സകല മതത്തിലും പ്രതിപത്തിയുള്ളവനായിരുന്നു.

ചേരൻ ചെങ്കുട്ടവന്നു ഇളങ്കോവേണ്മാൾ * എന്നൊരു ഭാൎയ്യ ഉണ്ടായിരുന്നു. വേളീവംശത്തിൽ ജനിച്ചവളായ ആ സ്ത്രീയിൽ ചെങ്കുട്ടവന്നു കുട്ടവൻചേരൽ എന്നൊരു പുത്രനുണ്ടായിരുന്നു. പതിററുപ്പത്തിൽ പഞ്ചമദശകത്തിൽ ചെങ്കുട്ടവനെ സ്തുതിച്ചിരിക്കുന്ന ഭരണർ കവിയുടെ കവിതാസാമൎത്ഥ്യത്തെ കണ്ടു് അദ്ദേഹം വളരെ സന്തുഷ്ടചിത്തനായി ആ ബ്രാഹ്മണകവിക്കു വളരെ ദ്രവ്യങ്ങളോടുകൂടെ തൻെറ മകനായ കുട്ടവഞ്ചേരലിനേയും കൊടുത്തു. ചെങ്കുട്ടവൻെറ മാതുലൻ നെടുങ്കിള്ളി എന്നവനും അയാളുടെ മകൻ രാജസൂയയാഗം ചെയ്ത ചോഴൻ പെരുനക്കിള്ളി എന്നവനുമാകുന്നു.

§ "കുണവായിർ കോട്ടത്തരശ്ശുതുറന്തിരുന്ത കുടക്കോച്ചേരലിളംകോവടികളുക". † "ഉരൈശാലടികളുരൈ മതുരൈക്കൂലവാണികൻ ചാത്തൻ കേട്ടനൻ". * "ഇളങ്കോവേണ്മാളുടനിരുന്തരുളി".

# പ്രകരണം ൨.

## ചെങ്കുട്ടുവന്റെ അപദാനങ്ങൾ.

ഏകദേശം ചെങ്കുട്ടുവനു ൨൦ വയസ്സ് പ്രായം ആയപ്പോൾ അദ്ദേഹത്തിന്റെ അച്ഛൻ സ്വർലോകം പ്രാപിച്ചു. ൫൫ സംവത്സരത്തോളം ചെങ്കുട്ടുവൻ ജീവിച്ചിരുന്നതുകൊണ്ട് കുറഞ്ഞപക്ഷം ഒരു ൩൫ വർഷകാലമെങ്കിലും രാജ്യഭാരം നടത്തിയിരിക്കണമെന്നു ഊഹിക്കാൻ വഴിയുണ്ട്. ദീർഘമായ ഈ രാജ്യഭാരകാലത്തിന്റെ ഇടയിൽ നടന്നിട്ടുള്ള സംഭവങ്ങൾ മുഴുവനും അറിഞ്ഞുകൂടാ. അറിഞ്ഞിട്ടുള്ളതിൽ ചിലതു ഇവിടെ എടുത്തു പറയാം.

ചെങ്കുട്ടുവന്റെ കാലത്തിൽ പ്രധാനമായി അഞ്ചു യുദ്ധങ്ങൾ നടന്നിട്ടുണ്ടു. അവയിൽ ആര്യരാജാക്കന്മാരോടു നടത്തിയതു ഒന്നാമത്തേതും കൊങ്കർദേശത്തിൽ നടത്തിയതു രണ്ടാമത്തേതും. ദ്വീപത്തിൽ ചെന്നു നടത്തിയതു മൂന്നാമത്തേതും. പഴയൻമാറനോടു നടത്തിയതു നാലാമത്തേതും. ഒൻപതു ചോഴരാജാക്കന്മാരോടു നടത്തിയതു അഞ്ചാമത്തേതും ആകുന്നു.

### (൧) ആര്യരാജാക്കന്മാരോടുണ്ടായ യുദ്ധം. †

പുരാതനകാലത്തു, രാജാക്കന്മാർ അവരുടെ അച്ഛനമ്മമാർ മരിച്ചുപോയാൽ ഉടൻ അവരുടെ രൂപത്തെ ശിലയിൽ കൊത്തി അതിനെ ഗംഗ തുടങ്ങിയുള്ള തീർത്ഥങ്ങളിൽ കൊണ്ടുചെന്നു ശുദ്ധപ്പെടുത്തിക്കൊണ്ട് അവരുടെ പ്രധാന

† 'കണൈകപേർയാററ . . . . കൂററം' ചില. ഗാഥ-൨൫

മായ വാസസ്ഥാനത്തിൽ പ്രതിഷ്ഠിക്കുക നടപ്പുണ്ടായിരുന്നു. ആ നടപ്പനുസരിച്ച് മാതാവായ നല്ച്ചോണ സഹഗമനം ചെയ്തപ്പോൾ ചെങ്കുട്ടവൻ മാതാവിന്റെ രൂപം ശിലയിൽ കൊത്തിച്ച് അതിനെ ശുദ്ധപ്പെടുത്തുന്നതിനു വേണ്ടി ഗംഗാനദിയുടെ തടം പ്രാപിക്കയും ആ സമയം ആര്യരാജാക്കന്മാരെല്ലാവരും കൂടിചേർന്ന് അദ്ദേഹത്തെ എതിർക്കയും ചെയ്തു. യുദ്ധത്തിൽ അദ്ദേഹം അസഹായനായിതന്നെ അവരെ ജയിച്ചു. ചെങ്കുട്ടവന്റെ അച്ഛൻ ചോഴരാജാവായ പെരുനക്കിള്ളിയോടു എതിർത്തു യുദ്ധംചെയ്തു രണാങ്കണത്തിൽ വീണുമരിച്ചപ്പോൾ ആ വ്യസനത്തെ സഹിക്കാതെ ഭാര്യയായ നല്ച്ചോണയും ഭർത്താവിനെ അനുഗമിച്ചു. അപ്പോഴാണു പുത്രനായ ചെങ്കുട്ടവൻമാതാവിന്റെ പ്രതിമ പ്രതിഷ്ഠിക്കണമെന്നു വളരെ ഭക്തിയോടു നിശ്ചയിച്ചതു്. ഈ പ്രതിമയെ പത്തിക്കൽ എന്നും വീരകൽ എന്നും * പറയുന്നു. ഇപ്രകാരം മാതൃഹേതുകമായി ഗംഗാതടത്തിൽ വെച്ചുണ്ടായ ഈ യുദ്ധം ചെങ്കുട്ടവന്റെ കാലത്തിൽ നടന്ന പ്രധാന സംഭവങ്ങളിൽ ഒന്നാമത്തതാകുന്നു.

(൨) കൊങ്കർശെങ്കളത്തിൽ വെച്ചുനടന്ന യുദ്ധം. ‡

ചെങ്കുട്ടവൻ കൊങ്കർ ശെങ്കളം എന്ന സ്ഥലത്തിൽ വെച്ച് ഒരു യുദ്ധം നടത്തീട്ടുണ്ട്. ഈ യുദ്ധത്തിൽ ചോഴരാജാവും പാണ്ഡിയരാജാവും ചേർന്നു ചെങ്കുട്ടവനെ എതിർത്തു. ഒടുവിൽ ചെങ്കുട്ടവൻ തന്നെയാണു വളരെ ഖ്യാതിയോടുകൂടി അവരെ ജയിച്ചതു്. ഈ യുദ്ധത്തിൽ കൊടുക്കൂർ എ

* ഇതിനെ മാസ്തികൽ എന്നു കന്നടദേശീയർ പറയുന്നു. ‡ "കൊങ്കർ . . . . . ചെവിയകംപുകന്ന" ചില ഗാഥ ൨൭.

ന്ന ദേശത്തെ ചെങ്കുട്ടവൻ നശിപ്പിച്ചു. ഈ ദേശം ഇപ്പോൾ മൈസൂർ രാജ്യത്തിന്റെ തെക്കെഭാഗത്തിലുള്ളതായും അതു ഒരു കാലത്തിൽ ചേരന്മാൎക്കു സ്വന്തമായിരുന്നു എന്നും ഒരു പ്രാചീന ശാസനത്തിൽ § കാണുന്നു.

### (൩.) ദ്വീപത്തിൽ നടന്ന യുദ്ധം. †

ചെങ്കുട്ടവൻ തന്റെ സൈന്യബലത്തെ സമുദ്രത്തിൽ അയച്ചതും പഴയൻ എന്നവനെ നശിപ്പിച്ചതും മൂന്നാമതായ ഒരു പ്രധാന സംഭവമാകുന്നു. ‡ പരണരെന്ന മഹാകവി ചെങ്കുട്ടവന്റെ സമുദ്രയാത്രയെ വളരെ രസമായി വൎണ്ണിച്ചിട്ടുണ്ടു്. ആ ചേരരാജാവു് ഇങ്ങിനെ ഒരു വീരകൃത്യത്തെ നടത്തിയതുകൊണ്ടാണു 'കടൽ പിറക്കോട്ടിയചെങ്കുട്ടവൻ' എന്ന ബിരുദനാമം അദ്ദേഹത്തിനു ലഭിച്ചതു്.

### (൪) പഴയൻമാറനോടുനടത്തിയയുദ്ധം. *

പഴയൻ മാറനെന്നൊരുത്തൻ പാണ്ഡിയരാജാവിന്റെ സേനാധിപതിയായിരുന്നു. മൌൎയ്യവംശ ചക്രവൎത്തികൾ ക്രമേണ ദിഗ്വിജയം ചെയ്തുകൊണ്ടു ദക്ഷിണദിക്കിൽ വന്നെത്തിയപ്പോൾ ആ പഴയൻ കീഴടങ്ങാതെ അവരോടു എതിൎത്തു. ചെങ്കുട്ടവൻ ഈ പഴയനു വിരോധിയായിരുന്നതുകൊണ്ടു മററാരാൾക്കു ചെയ്യുന്ന സാഹ്യവ്യാജേന ആയാളെ യുദ്ധത്തിൽ നശിപ്പിച്ചു. അനന്തരം ആ പഴ

---

§ രവിദത്തന്റെ കുമാരലിംഗശാസനം. Indian Antiquary VoL. XVIII, 1889-Page 367. † ചില. അന്തിമവാക്യം ‡ പതിററുപ്പത്തു പഞ്ചമദശകം. ൪൫-൪൬-൪൭. * ചില. "പഴയൻ കാക്കം . . . ." ഗാഥ ൨൭.

യന്ന "വീട്ടുമരമായി" നിന്നിരുന്ന വേപ്പിനെ തുണ്ടുതുണ്ടായി ഖണ്ഡിച്ച് അവയെ, അവന്റെ ഗജങ്ങളെ കാളകളായിട്ടും അവന്റെ മക്കളുടെ പാശംപോലുള്ള കേശങ്ങളെ കയറായിട്ടും ഉപയോഗിച്ച് ശകടത്തിൽ ഇട്ടുവലിച്ച് എന്ന അതിശയോക്തിയായി പറഞ്ഞുകാണുന്നു.

(ഇ) ഒൻപതു ചോഴന്മാരോടു നടത്തിയ യുദ്ധം. †

കടല്പൂരയിലുണ്ടായിരുന്ന വിയല്പൂർ എന്ന സ്ഥലത്തെ ചെങ്കുട്ടുവൻ ഒരു യുദ്ധത്തിൽ ധ്വംസം ചെയ്തതായും ഈ സ്ഥലത്തെ അധിപന്മാരായ ഒൻപതു ചോഴരാജാക്കന്മാരെ ഹിംസിച്ചതായും പറഞ്ഞുകാണുന്നു. ഹിഡിംബവനം എന്ന ഒരു വനത്തേയും ഈ ചോഴന്മാരുടെ പക്കൽ നിന്നു കൈയ്യിലാക്കി എന്നു ചിലപ്പതികാരം പറയുന്നുണ്ട്. ചെങ്കുട്ടുവന്റെ മാതുലൻ മരിച്ചതും മാതുലന്റെ മകനായ ഇളംചോഴൻ രാജ്യത്തിൽ കയറിയപ്പോൾ അതു സഹിക്കാതെ ചോഴദേശത്തെ തങ്ങളുടെ കൈക്കലാക്കണമെന്നുദ്ദേശിച്ച ദായാദന്മാരായ ഒൻപതു ചോഴന്മാരും അഗ്രഹത്തോടു എതിർത്തതും ഈ യുദ്ധത്തിനു പ്രധാനമായ ഒരു കാരണമാകുന്നു.

---

## പ്രകരണം ൩.

### ചരിത്രച്ഛായാൽപത്തി.

ചെങ്കുട്ടുവന്റെ അതി ദീർഘമായ രാജ്യഭാരകാലത്തിൽ നടന്ന വിശേഷങ്ങളിൽ രണ്ടു ചരിത്രങ്ങൾ മുഖ്യമായിട്ടുള്ള

† 'ശിരുകുറനെയ്തൽ വിയല്പൂരെറിന്തപിൻ . . .' ചില ശംഫ വച്ച.

വയാകുന്നു. അവ കോവലൻ കണ്ണകിചരിതവും കോവലന്റെ മാസിയുടെപുത്രിയായ മണിമേഖലയുടെ ചരിതവുമാകുന്നു. ഇവയിൽ ആദ്യത്തെ ചരിതം ചിലപ്പതികാരകാവ്യപ്രതിപാദ്യമാകുന്നു. മറെറാന്നു മധുരയിൽ * കൂലവാണിഭക്കാരനായ ചീത്തലൈ ചാത്തനാർ എന്ന മഹാകവിയുടെ കൃതിയാകുന്നു. ഈ രണ്ടു മഹാ കാവ്യങ്ങളിൽ ഓരോന്നിലും ൩൦ ഗാഥകൾ അടങ്ങിയിരിക്കുന്നു. ഇളംകോവടികളുടെ അപേക്ഷപ്രകാരമാണു ചാത്തനാർ മണിമേഖല നിർമ്മിച്ചത്. ചരിത്രത്തിന്റെ സംഗ്രഹം താഴെ ചേർക്കുന്നു.

## ൧. കോവലൻ കണ്ണകിചരിതം.

ചോഴമണ്ഡലത്തിൽ, കാവേരിനദി സമുദ്രത്തോടു ചേരുന്ന സ്ഥലത്തു കാവിരിപ്പുംപട്ടണമെന്നൊരു നഗരമുണ്ടായിരുന്നു. ആ നഗരത്തിൽ താമസിച്ചിരുന്ന ഒരു വാണിഭക്കാരന്റെ പുത്രനായ കോവലൻ മറെറാരു വ്യാപാരിയുടെ പുത്രിയായ കണ്ണകിയെ കല്യാണം കഴിച്ച് രണ്ടുപേരും പ്രത്യേകമായ ഒരു വാസസ്ഥലത്തു സുഖമായിരിക്കുമ്പോൾ മാധവി എന്ന ഒരു സമൎത്ഥയായ ഗണികയെ കോവലൻ ആഗ്രഹിച്ച് തന്റെ സമ്പത്തു മുഴുവനും അവൾക്ക് വേണ്ടി ചെലവു ചെയ്ത്കുറെ ദിവസം അവളോടു സുഖിച്ചു വാണു. അയാളുടെ പത്നിയായ കണ്ണകി ഈ വിവരം മനസ്സിലാക്കിയിരുന്നു എങ്കിലും അറിഞ്ഞ ഭാവത്തെ പുറത്തു കാണിക്കാതെ കാലയാപനം ചെയ്തു വന്നു. ഇങ്ങിനെ ഇരിക്കുമ്പോൾ ആ ദേശത്തിൽ ഇന്ദ്രോത്സവം

* കൂലവാണിഭം = ധാന്യവ്യാപാരം

സംബന്ധിച്ച് ജനങ്ങൾ എല്ലാപേരും വളരെ ആഘോഷത്തോടുകൂടി കടല്ക്കരയിലേക്ക പോയ കൂട്ടത്തിൽ, കോവലനും ഗണികയായ മാധവിയെ കൂട്ടിക്കൊണ്ട് അവിടെ ചെന്നിരുന്നു. അവിടെ വെച്ച് എന്തോ സംഗതിവശാൽ കോവലന്ന മാധവിയുടെ പേരിൽ സന്ദേഹം ജനിച്ചതു നിമിത്തം ഗണികകളെ വിശ്വസിച്ചു കൂടാ എന്നു അയാൾ നിശ്ചയിച്ചു.

ഉടൻ കോവലൻ ആ സ്ഥലത്തുവെച്ചു തന്നെ ഗണികയെ വിട്ടു പിരിഞ്ഞു. താൻ വേശ്യക്കുവേണ്ടി ദ്രവ്യവ്യയം ചെയ്തതിനെപ്പററി ആയാൾ പാരം പരിതപിച്ചു. ആയാൾക്ക ഉപജീവനം കഴിക്കാൻ യാതൊന്നും ഇല്ലാതെകണ്ടായി. ഒടുവിൽ വളരെ ദുഃഖാക്രാന്തനായി പത്നിയായ കണ്ണകിദേവിയോടു വിവരം പറഞ്ഞു. ഉത്തമസ്ത്രീയായ കണ്ണകി തന്റെ വകയായ രണ്ടു കാൽച്ചിലമ്പുകളെ എടുത്തുകൊടുത്തു. കോവലൻ * കാൽച്ചിലമ്പുകളെ മധുരാപുരിയിൽ കൊണ്ടുപോയി വില്ക്കണമെന്നു നിശ്ചയിച്ചുകൊണ്ട് കണ്ണകിയോടു കൂടെ ആ നഗരത്തിൽ പോയി അവിടെ ജൈനമതക്കാരുടെ ഒരു ആശ്രമത്തിൽ ചെന്നിറങ്ങി. പിറെറ ദിവസം രാവിലെ കോവലൻ ആശ്രമനിവാസികളോടു തന്റെ പത്നിയെ നോക്കിക്കൊള്ളാൻ അപേക്ഷിച്ചു. അവർ ആയർകലത്തിൽ ജനിച്ചമാതരി എന്ന ഒരു സ്ത്രീയെ ഇവളെ സൂക്ഷിക്കാനായി ഏല്പിച്ചു. അവൾ കണ്ണകിയെ വിളിച്ചുകൊണ്ടു തന്റെ ഗൃഹത്തിൽ ചെന്നു ഭാര്യാഭർത്താക്കന്മാൎക്ക ദിനചൎയ്യക്ക ആവശ്യമുള്ള പദാൎത്ഥങ്ങൾ കൊടുത്ത് അവരെ സഹായിച്ചു. ഇങ്ങിനെ ഇ

---

* ചിലമ്പ് = നൂപുരം.

രിക്കേ കോവലൻ ഒരു ചിലമ്പിനെ-കയ്യിൽ എടുത്തു വിററുകൊണ്ടു വരാനായി മധുരാനഗരത്തിൽ ആപണവീഥിയിൽ പ്രവേശിച്ചു. അവിടെ ആയാൾ ഒരു സ്വൎണ്ണകാരനെ സന്ധിക്കയും ചിലമ്പിനെ അയാളെ കാണിക്കയും ചെയ്തു. സ്വൎണ്ണകാരൻ വിചിത്രമായിരുന്ന ചിലമ്പു പരിശോധിച്ചുനോക്കി. പിന്നെ കോവലനെ അവിടെ ഒരു സ്ഥലത്തു ഇരിക്കാൻ പറഞ്ഞും വെച്ചു ആയാൾ രാജാവിനോടു വിവരമറിയിക്കാനായി പോയി. കോവലൻ സ്വൎണ്ണകാരൻെറ വഞ്ചന ഒന്നും മനസ്സിലാക്കിയില്ല. ആ സ്വൎണ്ണകാരൻ രാജഗൃഹത്തിൽ നിന്നു ഇതിനുമുമ്പു ഒരു ചിലമ്പു മോഷണം ചെയ്തിരുന്നു. രാജാവിന്നു സ്വൎണ്ണകാരൻെറ പേരിൽ വളരെ സംശയം ജനിച്ചിരുന്നു അവൻ രാജാവിൻെറ അടുക്കൽ ചെന്നു "ഞാനല്ല മോഷ്ടിച്ചതു്. കോവലൻ എന്നു ഒരു പുരുഷൻ ഇതിനെ മോഷ്ടിച്ചുവെച്ചിരിക്കുന്നു ഞാനവനെ കണ്ടുപിടിച്ചു സൂത്രത്തിൽ നിറുത്തിയിരിക്കുന്നു." എന്നു പറഞ്ഞു ഉടൻ രാജാവു ഏതാനും ഭടന്മാരെ വരുത്തി കോവലനെ കൊന്നു ചിലമ്പു് കൊണ്ടുവരണമെന്നു ആജ്ഞാപിച്ചയച്ചു. ആജ്ഞയനുസരിച്ചു ഭടന്മാർ കോവലനെ വധം ചെയ്തു ചിലമ്പിനെ രാജാവിനു കൊണ്ടുകൊടുത്തു.

ഭൎത്തൃവധം കേട്ട കണ്ണകി വളരെ വ്യസനാക്രാന്തയായി ഭൎത്താവിൻെറ ശരീരം കണ്ടു അവൾ അവനോടുകൂടെ അനുഗമിക്കാൻ ഭാവിച്ചപ്പോൾ അനേകം ജനങ്ങൾ കൂടിതടുത്തു. പിന്നെ പതിവ്രതാശിരോമണിയായ കണ്ണകിദേവി മധുരാപുരി ഭരിച്ചു വന്നിരുന്ന പാണ്ഡിയൻെറ സഭയിൽ ചെന്നു തൻെറ ഭൎത്താവു് കള്ളനല്ല എന്നും ഈ ചിലമ്പിനും കളവുപോയ രാജപത്നിയുടെ ചിലമ്പിനും വളരെ വ്യത്യാസ

ഗുണമെന്നും പറഞ്ഞു വാസ്തവം ബോധ്യപ്പെടുത്തി. ഉടൻ പാണ്ഡിയൻ "കഷ്ടം സ്വർണ്ണകാരൻെറ അന്യായമായ വഞ്ചനയിലകപ്പെട്ടു ഞാൻ കുലീനനായ ഒരാളെ കൊന്നല്ലോ. ഇപ്പോൾ ഞാൻ ഒരു ഘാതകനായി തീൎന്നു". എന്നൊക്കെ വിചാരിച്ചു വ്യസനിച്ചുകൊണ്ടു തൻെറ ആസനത്തിൽ നിന്നു താഴെ വീണുമരിച്ചു. രാജാവു മരിച്ചു തൽക്ഷണം തന്നെ അദ്ദേഹത്തിൻെറ പത്നിയും പരലോകം പ്രാപിച്ചു. എങ്കിലും കോപം ശമിക്കാത്ത കണ്ണകി തൻെറ പാതിവ്രത്യമാഹാത്മ്യം കൊണ്ടു മധുരാപുരിയെ അഗ്നിദേവനു ഹവിസ്സാക്കിത്തീൎത്തു പിന്നെ കണ്ണകി മധുരാപുരിയിൽ നിന്നു പുറപ്പെട്ടു് വൈഗനദിയുടെ കരയിലൂടെ മലയാളദേശം പ്രാപിച്ചു ചെങ്ങന്നൂർ എന്ന മലയിൽ ഒരു വേങ്ങമരത്തിൻെറ തണലിൽ ചെന്നുവിശ്രമിച്ചു. ഇങ്ങിനെ ഇരിക്കുമ്പോൾ അവിടെ ഒരു ദേവവേഷത്തിൽ വന്ന കോവലനെക്കണ്ടു് സന്തോഷിച്ചു കണ്ണകി അയാളോടുകൂടെ വിമാനത്തിൽ കയറി ആകാശമാൎഗ്ഗമായി പോയി.

*ഇങ്ങിനെ വിമാനത്തിൽ കയറിപ്പോയ സംഗതി പ്രത്യക്ഷമായി കണ്ണുകൊണ്ടു കണ്ട മലവേടന്മാർ അത്യത്ഭുതമായ ഈ സംഭവത്തെപ്പററി തങ്ങളുടെ രാജാവായ ചെങ്കുട്ടവനോടു പറയുന്നതും മററുമാകുന്നു മേലുള്ള കഥ. അതു ഉത്തരത്ര പറയുന്നതാകുന്നു.

* ചിലപ്പതികാരം, പുകാർകാണ്ഡം, മധുരക്കാണ്ഡം, വഞ്ചികാണ്ഡം എന്നു മൂന്നു കാണ്ഡങ്ങളടങ്ങിയതാകുന്നു. ആദ്യത്തെരണ്ടുകാണ്ഡങ്ങളിലെ കഥയാണു് ഇപ്പോൾ സംഗ്രഹേണ പറഞ്ഞതു്.

## ൨. മണിമേഖല.

കോവലന്നു മാധവി എന്ന ദാസിയിൽ ഉണ്ടായ മകളാകുന്നു മണിമേഖല. കോവലൻ വിട്ടുപിരിഞ്ഞതുകൊണ്ടു മാധവി വ്യസനം പൂണ്ടു തന്റെ കുലത്തിനനുരൂപമായ സകല ആചാരങ്ങളും കൈവെടിഞ്ഞു് ഒരു ബൌദ്ധഭിക്ഷുണിയായിതീൎന്നു. മണിമേഖലയും മാതാവോടു തന്നെ പാൎത്തുവന്നിരുന്നതുകൊണ്ടു് ബൌദ്ധധൎമ്മങ്ങളെ ബാല്യകാലം മുതൽ അനുഷ്ഠിച്ചു വന്നു. ഒരു ദിവസം മണിമേഖല തോഴിയോടുകൂടെ ഉദ്യാനവനത്തിൽ കുസുമാവചയത്തിന്നായിക്കൊണ്ടു് ചെന്നു. അപ്പോൾ ചോഴരാജാവിന്റെ പുത്രനായ ഉദയകുമാരനെന്നവൻ തന്നെ ആഗ്രഹിച്ചുവന്നതുകൊണ്ടു് അവൾ ലതാപുഷ്പങ്ങളിൽ ഒളിച്ചു. ഉടൻ കുലദേവത പ്രത്യക്ഷമായി അവളെ മണിപല്ലവമെന്ന ഒരു ദ്വീപത്തിൽ കൊണ്ടുപോയി. അവൾ ആ ദ്വീപത്തിൽ ചെന്നു അവിടെ ഉണ്ടായിരുന്ന ബുദ്ധപീഠികയെ ആശ്രയിച്ചിരുന്നപ്പോൾ ജന്മാന്തരത്തിൽ തന്നെ കല്യാണംകഴിച്ചിരുന്നവൻ ആണു ഈ ജന്മത്തിൽ ഉദയകുമാരരൂപേണ വന്നിരിക്കുന്നതെന്നു മനസ്സിലാക്കി. പിന്നെ അവൾക്കു ദ്വീപതിലക എന്ന യക്ഷി ഒരു അക്ഷയപാത്രം കൊടുത്തു. അവൾ അതിനെ സ്വീകരിച്ചുംകൊണ്ടു പുകാർ പട്ടണത്തിലേക്കു മടങ്ങി തന്റെ പൂൎവാചാൎയ്യനെ ചെന്നു വണങ്ങി. അനന്തരം അവൾ ആ പാത്രത്തെ വെച്ചുംകൊണ്ടു് ക്ഷുത്തുകൊണ്ടു് പരിതപിക്കുന്നവരെഎല്ലാം രക്ഷിച്ചുതുടങ്ങി. ഉദയകുമാരൻ രണ്ടാംപ്രാവശ്യവും തന്നെ ആഗ്രഹിച്ചു വന്നതുകണ്ടു് മണിമേഖല മറ്റൊരു സ്ത്രീയുടെ വേഷം ധരിച്ചു ആ സ്ഥലത്തു നിന്നു് പൊയ്ക്കളഞ്ഞു. പിന്നെ അവൾ വഞ്ചിദേശത്തിൽ ചെന്നു ചേരൻ

ചെങ്കുട്ടുവനാൽ പ്രതിഷ്ഠിക്കപ്പെട്ട പത്നിദേവിയെ ദശ്നം ചെയ്തു. ഒടുവിൽ മണിമേഖല അനേകം മുനിശ്രേഷ്ഠന്മാരുടെ അടുക്കൽ നിന്നു അനേകം ഉപദേശരത്നങ്ങളെ സ്വീകരിച്ചുകൊണ്ടു കാഞ്ചീപുരത്തിൽ ചെന്നു തപസ്സുചെയ്തു കൊണ്ടിരുന്നു.

---

## പ്രകാരണം ൮.

### ഉത്തരദേശയാത്ര.

ചെങ്കുട്ടുവൻ വഞ്ചിദേശത്തിലുള്ള 'ലവന്തികാവെള്ളിമാടം' എന്ന മാളികയിൽ പത്നിയായ ഇളങ്കോവേണ്മാളോടു സുഖമായി കുറെക്കാലം പാൎത്തു. പിന്നെ അദ്ദേഹം ചതുരംഗബലസമന്വിതനായി നാട്ടിലുള്ള പൎവ്വതനിരകളുടെ ശോഭ കണ്ടു സന്തോഷിപ്പാനുള്ള ആഗ്രഹത്തോടുകൂടി പെരിയാറ് എന്നപുഴയിൽ മണൽത്തിട്ടുകളിൽചെന്നു താമസിച്ചു. അങ്ങിനെ താമസിച്ചിരുന്നകാലത്തു ഒരുദിവസം, കണ്ണകിദേവി പ്രത്യക്ഷമായി വിമാനമേറിപ്പോയതു കണ്ട വേടന്മാർ

*"യാനൈ വെൺകോടു മകിലിൻകുപ്പയും
മാൻമയിക്കവരിയും മതുവിൻ കുടങ്കളും
ചന്ദനക്കുറൈയും സിന്ദൂരക്കട്ടിയും
അഞ്ചനത്തിരളു മണിയരിതാരമും
ഏലവല്ലിയുമിരുങ്കറിവല്ലിയും

---

* ചില, വഞ്ചികാണ്ഡം.

ക്കുവൈണീറും കൊഴക്കൊടിക്കവലയും
തെങ്കിൻപഴനം തേമാങ്കനിയും
പൈങ്കൊടിപ്പടലയും പലവിൻ പഴങ്കളും
കായമും കരുമ്പും പൂമലികൊട്ടിയും
* * * * * *

മുതലായ ഉപായനസാധനങ്ങളെ ശിരസിൽ വഹിച്ചു കൊണ്ടു മഹാരാജാവിൻെറ തിരുമുമ്പാകെ ചെല്ലുകയുംകണ്ട വൃത്താന്തം അറിയിക്കയും ചെയ്തു. വേടന്മാർ അത്യാശ്ചര്യകരമായ ഈ കഥ അറിയിച്ചു ഉടൻ ചെങ്കുട്ടുവൻെറ കൂടെ ഉണ്ടായിരുന്ന ചാത്തനാർ മധുരയിൽ നടന്ന ചരിത്രം അറിഞ്ഞിരുന്നതുകൊണ്ടു രാജാവിനോടു ആ വൃത്താന്തം കണ്ണകിദേവിയുടെ കഥ പറഞ്ഞുകേൾപ്പിച്ചു. ഈ വൃത്താന്തത്തെ കേട്ട ചെങ്കുട്ടുവൻ കണ്ണകിദേവിയുടെ പതിവ്രതാമാഹാത്മ്യത്തെ പ്രശംസിച്ചു. ആ ഉത്തമിയുടെ കഥ നാട്ടിൽ എന്നും ആളുകൾ സ്മരിച്ചുകൊണ്ടിരിക്കത്തക്കവണ്ണം അവളുടെ ഒരു പ്രതിമ സ്ഥാപിക്കണമെന്നു വിചാരിച്ചു കൊണ്ടു ചെങ്കുട്ടുവൻ. ഭാര്യയായ വേണ്മാളോടു ആലോചിച്ചു. അവൾ സംവദിച്ചു. "നമ്മുടെ ദേശത്തിൽ വന്ന ആ ഉത്തമസ്ത്രീയുടെ പ്രതിമ ഉണ്ടാക്കാൻ പൊതിയമലയിൽ നിന്നോ ഹിമാലയമലയിൽ നിന്നോ ശില കൊണ്ടുവരേണ്ടതാകുന്നു. പൊതിയമലയിൽ നിന്നു കൊണ്ടുവരുന്നതിനെ കാവേരിനദിയിലും, ഹിമാലയമലയിൽ നിന്നു കൊണ്ടുവരുന്നതിനെഗംഗാനദിയിലും ശുദ്ധംചെയ്യുന്നതു് ശരിയായിരിക്കും" എന്നു അമാത്യന്മാർ പറഞ്ഞു. അപ്പോൾ ചെങ്കുട്ടുവൻ "പൊതിയമലയിൽനിന്നുശിലയെടുത്തുകാവേരിയിൽശുദ്ധംചെയ്യുന്നതു ചേരവംശോൽഭവന്മാരായ വീരർക്കു പോരാ. അതുകൊണ്ടു് ഹിമാലയപർവ്വതത്തിൽ ചെന്നു ആ മലയിലെ ശില കൊണ്ടുവ

ന്ന ഗംഗയിൽ ശുദ്ധിചെയ്തു സ്ഥാപിയ്ക്കുക ആണ വേണ്ടതു. ഹിമവാനിൽ നിന്ന ശില എടുത്തുകൊണ്ടുവരുന്നതിന്ന പ ക്ഷേത്രടസ്ഥം ഉണ്ടാകാം. അതിനാൽ സേനകളോട കൂടിത ന്നെ പോകണം. എന്റെ വീര്യം അവിടത്തുകാർ ഒരിക്കൽ കൂടി കാണട്ടേ'' എന്ന വീരാവേശത്തോടുകൂടി പറഞ്ഞു.

ഈ വാക്കുകൾ കേട്ട വില്ലവൻകോതൈ എന്ന ചേ രന്റെ സേനാധിപതി 'രാജാധിരാജ-! ഇതിന്ന മുമ്പ് കൊ ങ്കർ ശേങ്കളത്തിൽ നടന്ന യുദ്ധത്തിൽ ചോഴപാണ്ഡിയന്മാർ അവരുടെ പുലിക്കൊടിയേയും മീനക്കൊടിയേയും രണകള ത്തിൽ ഇട്ടുംവെച്ച് ഓടിപ്പോയ വിവരം ഞങ്ങൾ മറന്നിട്ടി ല്ല. കൊങ്കണകലിംഗാദി രാജാക്കന്മാരോട ചെയ്ത യുദ്ധ ത്തിൽ മഹാരാജാവു ഗജങ്ങളെക്കൊണ്ട അവരെ നശിപ്പി ച്ചതും ദിഗ്ഗജങ്ങളുടെ ചെവിയിൽ എത്തീട്ടുണ്ട്. മാതാവി ന്റെ പ്രതിമ പ്രതിഷ്ഠിക്കാൻ ശിലക്ക വേണ്ടി ചെന്നപ്പോൾ ആര്യരാജാക്കന്മാർ എതിർത്തതിൽവളരെധ്യൈര്യത്തിയോട ജയം നേടിയതും ഞങ്ങൾ ഓർക്കുന്നുണ്ട്. ഇപ്പോൾ ആ രാജാക്ക ന്മാർ മനസ്സിൽ വൈരം കൊണ്ടിരിക്കയാണ്. എപ്പോ ഴും ഒരു ആൾക്ക ജയം കിട്ടി എന്ന വരികയില്ല. അതു കൊണ്ട് നാമിപ്പോൾ നന്നായി കരുതിത്തന്നെ പോകണം നാം ഇല്ലാത്ത സമയം നോക്കി ഒരു പക്ഷെ നമ്മുടെ രാജ്യ ത്തെ ആക്രമിക്കാനും മതിയാകും' എന്നറിയിച്ചു അതി ന്ന് അഴുംപിൽവേൾ എന്ന അമാത്യൻ ജനങ്ങളോട വള രെ ജാഗ്രതയായിരിപ്പാൻ ഏർപ്പാടുചെയ്തുംവെച്ചു സേനക ളോടുകൂടി ഉടൻ പുറപ്പെടണമെന്ന അഭിപ്രായപ്പെട്ടു അ അഭിപ്രായം ശരി എന്ന സമ്മതിച്ചു രാജാവു് പെരിയാ റിന്റെ കരയിൽ നിന്ന തലസ്ഥാനത്തു ചെന്ന തന്റെ

ഉത്തരദേശയാത്രയെപ്പററി പ്രജകളറിവാൻ പറയടിച്ചു പരസ്യം ചെയ്തു. ഒരു ദിവസം രാജാവു തന്റെ ആസ്ഥാനമണ്ഡപത്തിൽ സേനാധിപതികളോടുകൂടിയിരുന്നുംകൊണ്ടു "നാം, യാത്ര പോകുമ്പോൾ ശത്രുരാജാക്കന്മാരാരെങ്കിലും നമ്മെ തടുക്കയാണെങ്കിൽ ശിലയെ നാം അവരെക്കൊണ്ടെടുപ്പിച്ചുകൊണ്ടുവരും" എന്നു ശപഥം ചെയ്തു. ഉടൻ അവിടെ കൂടിയിരുന്നവർ മംഗളം ഭവിക്കട്ടെ എന്നു ചെങ്കുട്ടവനെ ആശീർവ്വദിക്കയും യാത്ര പുറപ്പെടുന്നതിനു ഇതുതന്നെ നല്ലമുഹൂർത്തമെന്നു ജ്യോതിഷികൾ അറിയിക്കയും ചെയ്തു. ഇതുകേട്ട ചേരൻ ആ മുഹൂർത്തത്തിൽതന്നെ ഖഡ്ഗത്തേയും ഛത്രത്തേയും വടക്കുഭാഗം നോക്കി സ്ഥാപിക്കാൻ ആജ്ഞാപിച്ചു. ഉടനെ യുദ്ധവീരന്മാർ ഉത്സാഹത്തോടെ മുരജങ്ങൾ അലറിച്ചു സേനകൾ മണിവിളക്കുകളോടും ധ്വജങ്ങളോടും പുറപ്പെട്ടുതുടങ്ങി. ചതുരംഗബലസമന്വിതരായ രാജ്യകാര്യാധികാരികളും മററും ചെങ്കുട്ടവനെ ജയ ജയ ധ്വനിയാൽ വാഴ്ത്തിക്കൊണ്ടു പോയി. രാജത്വത്തെ ബഹിഃപ്രകടിപ്പിക്കുന്ന ഖഡ്ഗത്തേയും വെൺകുടയേയും വഹിച്ചുംകൊണ്ടു പട്ടവർദ്ധനഗജം പുറപ്പെടാൻ ആരംഭിച്ചു. ചെങ്കുട്ടവൻ കുലദൈവമായ ചന്ദ്രജടാധരനെ വണങ്ങി * അനന്തശയനത്തിൽ ശ്രീപത്മനാഭന്റെ പ്രസാദത്തെ മണിഭുജത്തിൽ ധരിച്ചുംകൊണ്ടു യാത്ര പുറപ്പെട്ടു. ഇങ്ങിനെ പുറപ്പെട്ടുപോയ വഴിക്കു നീലഗിരിഎന്ന ഒരു മലയിൽചെന്നു ഒരുദിവസം കുറെ വിശ്രമിച്ചു അവിടെയുള്ള എല്ലാജനങ്ങളും ചേരനെ ചെന്നു കണ്ടു കൈ വണങ്ങി. ചെങ്കുട്ടവ

---

* അനന്തശയനത്തെ ആടകമാടമെന്നു വിളിച്ചുവന്നിരുന്നു. ആടകമാടം തിരുവനന്തപുരം ആണെന്നു ഒരു പ്രാചീനവ്യാഖ്യാതാവു പറയുന്നു.

ൻെറ മിത്രമായ *ശാതകൎണ്ണി മഹാരാജാവു്, ചെങ്കുട്ടവൻ പതിക്കൽ പ്രതിഷ്ഠക്കവേണ്ടി ഒരുങ്ങിപുറപ്പെട്ടിരിയ്ക്കുന്നതു് അറിഞ്ഞു്, അതിനു വേണ്ടതുപോലേ സാഹായ്യം ചെയ്യാനായി പുറപ്പെട്ടു ഗംഗാനദീതടംപ്രാപിച്ചു. ശാതകർണി മഹാരാജാവു ചെങ്കുട്ടവനെ വളരെഉപചരിച്ചു. പിന്നെ ചേരൻഅവിടെനിന്നു തൻെറശത്രുക്കളുടെരാജ്യമായ ഉത്തരകോസലദേശംഎത്താൻ ഭാവിച്ചപ്പോൾതദ്ദേശാധിപതികളായ ഉത്തരൻ,വിചിത്രൻ,രുദ്രൻ,ഭൈരവൻ, ചിത്രൻമുതലായ വീരന്മാരുടെ സാഹ്യത്തോടുകൂടിയ കനകനെന്നും വിജയനെന്നും പേരുള്ള രണ്ടു ഭൂപതികൾ യുദ്ധസന്നദ്ധരായി ചെങ്കുട്ടവനെ എതിൎത്തു. ആയുദ്ധത്തിൽ കനകവിജയന്മാരോടുകൂടി ൫൨ വീരന്മാർചെങ്കുട്ടവൻെറകയ്യിലകപ്പെട്ടു. ചിലവീരന്മാർ യതിവേഷം ധരിച്ചും, ചിലർ പാഠകംചൊല്ലാൻ പുറപ്പെട്ടും, ചിലർ യാചകവൃത്തികന്മാരായി ഭവിച്ചും ഓരോസ്ഥലങ്ങളിൽ ചെന്നു് ഒളിച്ചു. ചെങ്കുട്ടവൻ ഈ യുദ്ധത്തിൽ തൻെറ സേനാധിപതിയായ വില്ലവൻ കോതയുടെ സാമൎത്ഥ്യത്തെ വളരെ ശ്ലാഘിച്ചു ഇങ്ങിനെ ധൎമ്മയുദ്ധം ചെയ്തു ജയം ലഭിച്ച ചേരൻചെങ്കുട്ടവനെ സന്തോഷത്താൽ പ്രസന്നാന്തഃകരണന്മാരായ എല്ലാജനങ്ങളും ജയവിജയീഭവ എന്നു പറഞ്ഞു വാഴ്ത്തി.

ദേവാസുരയുദ്ധം പതിനെട്ടുവൎഷംകൊണ്ടും, രാമരാവണയുദ്ധം പതിനെട്ടു മാസംകൊണ്ടും, മഹാഭാരതയുദ്ധം പതിനെട്ടു ദിവസംകൊണ്ടും അവസാനിച്ചതുപോലെ കനകവിജയരോടുണ്ടായ യുദ്ധം പതിനെട്ടു നാഴികകൊണ്ടവ

* ശാതകൎണ്ണി എന്ന പദത്തെ ദ്രാവിഡഭാഷയിൽ നൂററുവർകന്നർ എന്നാക്കിയിരിക്കുന്നു.

സാനിപ്പിച്ചു ജയം നേടിയ നമ്മുടെ ചേരൻ ഹിമാലയപവ്തം പ്രാപിച്ച് ഒരു ശിലയെ സമ്പാദിച്ച് ബന്ധീകൃതരായ കനകവിജയാദികളുടെ ശിരസ്സിൽ അതിനെ കയററിക്കൊണ്ട് ശുദ്ധിചെയ്യാനായി ഗംഗാനദിയുടെ ഉത്തരതടത്തിൽ ചെന്നുചേൎന്നു. യഥാവിധി ശില ശുദ്ധിചെയ്യപ്പെട്ടു. ശാതകർണി മഹാരാജാവു ജയശീലനായി വരാൻപോകുന്ന മിത്രമായ ചെങ്കുട്ടുവൻെറ സുഖവാസത്തിന്നായിക്കൊണ്ട് മണ്ഡപങ്ങളും സഭകളും പൂപ്പന്തലുകളും താമരപ്പൊയ്കകളും ആട്ടരംഗങ്ങളും മററും സൌകൎയ്യമായി പണിചെയ്തു തയ്യാറാക്കിയിരുന്നു. ചെങ്കുട്ടുവൻ തിരിയെ വന്നവഴിക്ക ആ സ്ഥലത്തു വിശ്രമിക്കയും ചെയ്തു. ചേരൻ ഇവിടെ ഇരുന്നുംകൊണ്ട് കനകവിജയരോടു നടന്ന യുദ്ധത്തിൽ ഭഗ്നചിത്തന്മാരായി മുറികൊണ്ടവരേയും [illegible]വരേയും വിളിച്ചുവരുത്തി പൊന്നുകൊണ്ട് വാകപ്പൂ ഉണ്ടാക്കി അവൎക്ക ദാനം ചെയ്തു.

ചേരരാജധാനിയായ വഞ്ചിദേശത്തിന്റെ സംപൂൎണ്ണസൌന്ദൎയ്യത്തോടുകൂടിയതും സൎവ്വാലങ്കാരഭൂഷിതവുമായ വേണ്മാൾരാജ്ഞിയുടെ അന്തഃപുരത്തിൽ ഒരുദിവസം രാത്രി രാജ്ഞി നിദ്രയില്ലാതെ കിടന്നുകൊണ്ടിരിക്കുമ്പോൾ ചെങ്കുട്ടുവൻ ജയം ലഭിച്ചതിനെ കണ്ണാകണ്ണികയാ ശ്രവിച്ച ചേടിമാർ വളരെ സന്തുഷ്ടരായി "രാജ്ഞി! തിരുമനസ്സിലെ വിരഹതാപം ഇനി കളയേണ്ടതാകുന്നു. മഹാരാജാവു ജയപതാകയോടുകൂടി വരാറായി'' എന്നൊക്കെ അൎത്ഥമുള്ള പാട്ടുകൾ പാടാൻതുടങ്ങി. അതുപോലെതന്നെ പിറേറദിവസം രാത്രി എല്ലാജനങ്ങളും കൂട്ടംകൂട്ടമായി ജയലാഭത്തെ രാജ്ഞിയോടു അറിയിക്കാൻ ചെന്നുചേൎന്നു. വഞ്ചിനഗര

ത്തിൽ എവിടെ നോക്കിയാലും ഈ സമാചാരം ജനങ്ങൾ പറഞ്ഞുകൊണ്ടിരുന്നു. ചെങ്കുട്ടവൻ തിരിയെ എഴുന്നള്ളമായി എന്നു് ത്വരയോടുകൂടി എല്ലാവരും പ്രതീക്ഷിയ്ക്കയായിരുന്നു. ചെങ്കുട്ടവനും ശാതകർണ്ണി മഹാരാജാവിന്റെ തൃപ്തിയായ അനുമതിയോടുകൂടെ സർവ്വാഭരണഭൂഷിതനായി സകല പരിവാരപരിവൃതനായി ഗജാരൂഢനായി സർവ്വവാദ്യഘോഷപുരഃസരം നഗരപ്രദക്ഷിണം ചെയ്തുകൊണ്ടു് ഈശ്വരധ്യാനത്തോടുകൂടെ കൊട്ടാരം വന്നെത്തി.

സ്വർണ്ണമയമായ ശ്വേതച്ഛത്രത്താൽ പരിവൃതനായ ചെങ്കുട്ടവൻ ജനങ്ങളുടെ ഹിതത്തെ കാംക്ഷിച്ചുകൊണ്ടു തന്റെ നഗരത്തിൽ പ്രവേശിച്ചതും, നഗരകന്യകകൾ മണിവിളക്കുകളാൽ അലംകൃതഹസ്തകളായി രാജാവിനെ വാഴ്ത്തിക്കൊണ്ടിരിക്കുന്നതിനു അനുരൂപമായ സന്ധ്യാകാലം വന്നുചേർന്നതും ഒരേസമയത്തായിരുന്നു, സമുദ്രരശനയായ ഭൂമിയുടെ മധ്യത്തിൽ പ്രകാശിക്കുന്ന മഹാമേരുപോലെ, വഞ്ചിനഗരത്തിന്റെ മധ്യത്തിൽ വിളങ്ങിയിരുന്ന അരമനയിൽ നിലാമുററത്തു വിഹരിച്ചുകൊണ്ടിരുന്ന പൂർണ്ണചന്ദ്രന്റെ ശോഭകാണ്മാൻ വേണ്ടി ചെങ്കുട്ടവൻ തന്റെ പത്നിയോടുകൂടി അവിടെ ചെന്നു. അല്പം കഴിഞ്ഞുഉടൻ പറയൂർവാസിയായ ചാക്കയൻ ഒരുത്തൻ അവിടെ രാജാവിന്റെ മുമ്പിൽ നിന്നു പരമേശ്വരൻ ത്രിപുരന്മാരെ ദഹനംചെയ്തു കൊട്ടിച്ചേരം എന്ന കൂത്തു് അഭിനയിച്ചു. എല്ലാവരും കണ്ടുവളരെ രസിക്കയുംചെയ്തു.

പിന്നെ ചെങ്കുട്ടവൻ തന്റെ ആചാര്യന്റെ അനുമതി വാങ്ങി ശുഭമുഹൂർത്തത്തിൽ യാഗാദിസൽകർമ്മങ്ങൾ അനുഷ്ഠിക്കാനാരംഭിച്ചു. അനന്തരംതാൻ ബദ്ധപ്പെടുത്തി കൂട്ടി

കൊണ്ടുവന്നിരുന്ന കനകവിജയരെന്നവരെ ചെങ്കുട്ടവൻ കാരാഗൃഹത്തിൽ നിന്നുവിട്ടു, അവർ യാഗാവസാനംവരെ, തന്റെ 'വേളാവിക്കോമന്ദിരം' എന്ന മാളികയിൽ താമസിക്കണമെന്നും പിന്നെ അവരുടെരാജ്യങ്ങളിലേക്ക പൊയ്ക്കൊള്ളാമെന്നും അവരെ ധരിപ്പിച്ചു. രാജ്യത്തിൽ തടവുകാരായിരുന്ന എല്ലാ ആളുകളേയും വിടാൻ ആജ്ഞകൊടുത്തു. ഒടുവിൽ ചേരൻ ചെങ്കുട്ടവൻ ഹിമാലയത്തിൽ നിന്നു കൊണ്ടുവന്ന ആശിലയിൽ സമർത്ഥന്മാരായ ശില്പികളെക്കൊണ്ട് പത്നീദേവിയായ കണ്ണകിയുടെ രൂപംകൊത്തിച്ച് ആ പ്രതിമയെ ആഭരണങ്ങളെക്കൊണ്ട് അലംകരിച്ച് പുരോഭാഗത്തിൽ ദിക്ദേവതകളൊടുകൂടി പ്രതിഷ്ഠിപ്പിക്കയും ചെയ്തു. ഈ വൃത്താന്തം കേട്ട ചെഴിയൻ, കൊങ്കിളങ്കൊശർ, ലങ്കെവേന്തൻ ഗജബാഹു, ചോഴൻപെരുംകിള്ളി, ഇവരും അവരുടെരാജ്യങ്ങളിൽ ഇതുപോലെപത്നിദേവിയെപ്രതിഷ്ഠിപ്പിച്ചു.

---

## പ്രകരണം ൭.

### സമകാലികന്മാർ.

ചെങ്കുട്ടവന്റെ കാലത്തിൽ ചോഴപാണ്ഡിയന്മാരും അവരുടെ കീഴിലുള്ള സാമന്തരാജാക്കന്മാരും അനേകം ഉണ്ടായിരുന്നു. അവരിൽ ഓരോ ശാഖയിലുമുള്ളവർ രാജ്യത്തിന്റെ ഓരോ ചെറിയ ഭാഗങ്ങൾ ഭരിച്ചു വന്നിരുന്നു. ഒരേകാലത്തിൽ തന്നെ ചേരന്മാർ രണ്ടുപേർ അകലപ്പുഴയ്ക്കടുത്തുള്ള തൊണ്ടിപ്പായിൽഎന്ന സ്ഥലത്തും മാന്ദ എന്ന സ്ഥലത്തും പാർത്തു നാടുവാണിരുന്നു അതുപോലെ ചോഴ

പാണ്ഡിയന്മാരും നടത്തിവന്നിരുന്നു എന്നു കാണുന്നു. ഇങ്ങിനെ ഈ മൂന്നുവംശക്കാരുടെ ഇടയിലും ശാഖാഭേദം വളരെ വന്നിട്ടുണ്ട്. ചെങ്കുട്ടുവന്റെ കാലത്തിൽ ഉണ്ടായിരുന്ന ചിലരെ പറയാം.

## ചോഴരാജാക്കന്മാർ.

പ്രധാനമായി ഈ ചേരന്റെ കാലത്തു ചോഴമണ്ഡലത്തിൽ ഉറയൂർചോഴരെന്നും *പുകാർചോഴരെന്നും രണ്ടു കൂട്ടക്കാരുണ്ടായിരുന്നു. അവരിൽ ഉറയൂർ എന്ന പഴയനാമത്തോടുകൂടിയ ഇപ്പോഴത്തെ തിരുച്ചിനാപ്പള്ളിയെ ഭരിച്ചുവന്നതു ചെങ്കുട്ടുവന്റെ മാതുലനായ മണക്കിള്ളിയും അദ്ദേഹത്തിന്റെ മകനായ നെടുങ്കിള്ളിയും ആകുന്നു. ഉറയൂരിൽ താമസിച്ചിരുന്ന രാജാക്കന്മാർക്കും പുകാർ നഗരത്തിൽ അധിവസിച്ചിരുന്ന ചോഴരാജാക്കന്മാർക്കും പരസ്പരം ദ്വേഷം ഉണ്ടായിരുന്നതായറിയുന്നുണ്ട്. ചോഴൻകരികാലന്റെ മകനായ കിള്ളിവളവനും അദ്ദേഹത്തിന്റെ അനുജനായ നലങ്കിള്ളിയുമാണു പുകാർ നഗരത്തെ ഭരിച്ചുവന്നിരുന്നതു്. ഇവരോടു 'കാരിയാററിൻ' തടത്തിൽ നടന്നയുദ്ധത്തിൽ മണക്കിള്ളി മരണത്തെ പ്രാപിച്ചു. ഈ യുദ്ധത്തിൽ നലങ്കിള്ളിയ്ക്കാണു ജയം ലഭിച്ചതു്. മണക്കിള്ളിയുടെ മരണശേഷം അദ്ദേഹത്തിന്റെ മകൻ ആ സ്ഥാനത്തിൽ കയറി നാടുഭരിച്ചു. സാമന്തരാജാവായ തിരുക്കോവലൂർ ദേശാധിപധി തിരുമുടിക്കാരി എന്നയാൾ ഉറയൂർ ചോഴന്റെ സേനാധിപതിയായിരുന്നു. ആയാളും ഭാഗ്യഹീനതകൊണ്ടു് ഇടയിൽ

* പുകാർ എന്ന പദം കാവിരിപ്പൂം പട്ടണത്തിന്റെ മറെറാരു നാമമാകുന്നു.

മൃതനായി ഭവിച്ചു. ഉടൻ ജ്ഞാതിവൎഗ്ഗക്കാരായ ഭൂപതികൾ യുദ്ധസന്നദ്ധരായി നലങ്കിള്ളിയോടു എതിൎത്തു. നലങ്കിള്ളി ഒളിച്ചോടാൻ ശ്രമിച്ചു ഒടുവിൽ തിരുക്കണ്ണനെന്ന ഒരാളാണു് അദ്ദേഹത്തെ രക്ഷപ്പെടുത്തിയതു്. ചെങ്കുട്ടവൻ ശത്രുക്കളെ ധ്വംസംചെയ്തു അദ്ദേഹത്തെ വീണ്ടും രാജ്യത്തിൽ സ്ഥാപിച്ചു. ഈ സംഭവം നടന്നതു ചെങ്കുട്ടവന്റെ ൫൭-ാം വയസ്സിലായിരുന്നു. നലങ്കിള്ളിയും അദ്ദേഹത്തിന്റെ ദേശത്തിൽ കണ്ണകിദേവിക്കു ഒരു ക്ഷേത്രം പണിയിച്ചു് ഉത്സവാഘോഷങ്ങൾ നടത്തി.

## പാണ്ഡിയർ.

പാണ്ഡിയരാജാക്കന്മാരിൽ ചെങ്കുട്ടവന്റെ കാലത്തുണ്ടായിരുന്നവർ നെടുഞ്ചെഴിയനും അദ്ദേഹത്തിന്റെ അനുജനോ മകനോ ആയ ചെഴിയനുമാകുന്നു. ചെങ്കുട്ടവന്റെ പിതൃവ്യനായ പല്യാനൈച്ചെഴകട്ടുവൻ നെടുഞ്ചെഴിയന്റെ സമകാലികനായിരുന്നു. നെടുഞ്ചെഴിയന്റെ രാജധാനി മധുരാപുരിയായിരുന്നു. ഇദ്ദേഹമാണു കോവലനെ വധംചെയ്വാനാജ്ഞാപിച്ചതു്. ഇദ്ദേഹം വലിയവീരനും വിദ്വാനുമായിരുന്നു. ധൎമ്മചിന്തയോടു കൂടിയാണു നാടുവാണുവന്നതു്. ഇദ്ദേഹം മരിച്ചു ഉടൻ ചെഴിയൻ ആ സ്ഥാനത്തു കയറി. രാജ്യാധികാരം സ്വീകരിച്ചതോടുകൂടി അദ്ദേഹം പേരിനെ നന്മാരൻ എന്നു മാററി. അദ്ദേഹം തന്റെ പൂൎവികനായ നെടുഞ്ചെഴിയൻ പ്രാണത്യാഗംചെയ്തതു സ്വൎണ്ണകാരൻ നിമിത്തമായതുകൊണ്ടു സ്വൎണ്ണകാരന്മാരെ എല്ലാപേരേയും ദ്രോഹിച്ചുവന്നു. ആ പാണ്ഡിയന്റെ കാലം കഴിഞ്ഞതിൽപിന്നെ ഉഗ്രപ്പെരുവഴുതി എന്നൊരുത്തൻ രാജ്യഭാരം ചെയ്തു.

## ചേരന്മാർ.

ചെങ്കുട്ടുവന്റെ സപത്നീപുത്രന്മാരേയും ദായാദന്മാരേയുംപററി പറയാം. ഇവരിൽ സപത്നീപുത്രരായ നാർമ്മുടിച്ചേരനും ആട്ടുകോട്പാട്ടുച്ചേരലാതനും, ദായാദന്മാരായ ചെല്വക്കടുങ്കോ എന്ന ആളും പെരുഞ്ചേരൻ എന്ന ആളും ചെങ്കുട്ടുവന്റെ സമകാലികന്മാരാകുന്നു.

## അന്യദേശരാജാക്കന്മാർ.

ഇദ്ദേഹത്തിന്റെ സമകാലികന്മാരായ അന്യദേശരാജാക്കന്മാർ (൧) കൊങ്കിളങ്കോശർ. (൨) ഗജബാഹു (കയവാഹു) (൩) ശാതകർണ്ണി (നൂററുവർകന്നർ) (൪) അറുകൈ ഇവരാകുന്നു.

ഇവരിൽ ആദ്യത്തെ രാജാവു് കടകനാടു ഭരിച്ചിരുന്നു. ഗജബാഹു ലങ്കാധിപതിയായിരുന്നു. ശാതകർണ്ണി ഗംഗാനദിയുടെ ഉത്തരഭാഗത്തെയും മാളവദേശത്തേയും ഭരിച്ചുവന്നിരുന്നു. "അറുകൈ" ഒരു ഉത്തരദേശരാജാവെന്നു മാത്രമറിയാം.

## രണ്ടു മഹാകവികൾ.

പുരാതനകാലത്തു രാജാക്കന്മാർ വിദ്വാന്മാരെ അഭിമാനിച്ചുവന്നിരുന്നു. പ്രാചീന തമിഴ്ഗ്രന്ഥകർത്താക്കളിൽ അനേകർ നമ്മുടെ ചേരന്റെ കാലത്തിലും അതിനു കുറേ മുമ്പിലും പിമ്പിലും തന്നേയാണു ജീവിച്ചിരുന്നതു്. ചെങ്കുട്ടുവൻ രണ്ടു കവിശ്രേഷ്ഠന്മാരെ അഭിമാനിച്ചു വന്നിരുന്നു. അവർ ഭരണരും ചാത്തനാരും ആകുന്നു.

## ഭരണർ.

ഭരണരുടെ കാലത്തിൽ കപിലരെന്ന ഒരു മഹാകവി ഉണ്ടായിരുന്നു. ഭരണകവി പതിററുപ്പത്തിന്റെ പഞ്ചമദശകകർത്താവാകുന്നു. ആ ദശകത്തിൽ ചെങ്കുട്ടവനെപ്പററി പ്രശംസിച്ചു പാടീട്ടുണ്ടു. ഈ കവിയുടെ വ്യവ പാട്ടുകൾ ഇപ്പോൾ ഉണ്ടു. ചെങ്കുട്ടവൻ ഈ കവിയ്ക്കു വളരെ സമ്മാനങ്ങൾ കൊടുത്തിട്ടുള്ളതായി കാണുന്നു.

## ചാത്തനാർ.

ചാത്തനാരും പ്രാചീനകവികളിലൊരാളാകുന്നു. ഈ കവി മധുരാനഗരത്തിൽ നെല്ലു മുതലായ ധാന്യങ്ങൾ വ്യാപാരം ചെയ്തുകൊണ്ടിരുന്നു. ആയതുകൊണ്ടാണു ഇദ്ദേഹത്തിനു കൂലവാണിഭക്കാരൻ ചാത്തൻ എന്ന പേരു സിദ്ധിച്ചതു്. കൂലം എന്ന പദത്തിനു പലവക ധാന്യം എന്നർത്ഥമാകുന്നു. ഇദ്ദേഹത്തിനു ചീത്തലചാത്തനാർ എന്നും പേരുണ്ടു. മധുരാസംഘത്തിൽ കൊണ്ടുവരുന്ന മററുള്ള കവികളുടെ പദ്യങ്ങളിൽ അബദ്ധം കാണുമ്പോൾ ഇദ്ദേഹം വളരെ വ്യസനത്തോടു "എഴുത്താണികൊണ്ടു" തന്റെ തലയിൽ തല്ലും. ഇങ്ങിനെ തല്ലിയതിനാൽ തല വ്രണപ്പെട്ടുകൊണ്ടിരിക്കും. ഈ കാരണത്താലാണു ചീത്തലചാത്തനാർ എന്ന പേരു സിദ്ധിച്ചതു്. ഈ കവി ജൈനമതത്തിൽ ചേർന്ന ഒരാളാണെന്നുള്ളതു് ഇദ്ദേഹത്തിന്റെ പ്രധാന കൃതിയായ മണിമേഖല വായിച്ചിട്ടുള്ളവർക്കു പ്രത്യക്ഷമായി മനസ്സിലാവുന്നതാണു്.

# പ്രകരണം. ൩.

## ചേരരാജധാനിയും രാജ്യഭരണസംപ്രദായവും.

ചേരരാജധാനി കൊടുങ്ങല്ലൂരായിരുന്നു. ഇതിനെ തമിഴ്ഭാഷയിൽ കൊടുംകോളൂർ എന്നു പറഞ്ഞുവരുന്നു. ഈ സ്ഥലത്തിനു കാലക്രമേണ അനേകം പേരുകൾ സിദ്ധിച്ചിട്ടുണ്ട്. അവ, മുസിരി, മുചിരി, മരീചി, മുയിരി, മുയിരിക്കോട, മുരലാ, മ്യൂസിരിസ്സ്, മഹോദയപുരം, മകോത, കരൂർ, വഞ്ചി, തിരുവഞ്ചിക്കളം, എന്നെല്ലാമാകുന്നു. സംസ്കൃതത്തിൽ മരിചപദത്തിനു കുരുമുളക് എന്നാണർത്ഥം. ഈ പട്ടണം കുരുമുളകു മുതലായ സാധനങ്ങൾ കയറ്റുമതി ചെയ്തുകൊണ്ടിരുന്ന ഒരു പ്രധാനസ്ഥലമായിരുന്നതുകൊണ്ടാണ് ഇതിന്ന് മരീചിപട്ടണം എന്നു നാമംസിദ്ധിച്ചതു. മുരലാ എന്ന പദം കേരളദേശത്തിലെ ഒരു നദിയുടെ പേരാകുന്നു എന്നു മല്ലിനാഥർ വ്യാഖ്യാനിച്ചിട്ടുണ്ട്. മ്യൂസിരിസ്സ് എന്നുള്ളതു കേരളപുത്രൻ എന്നതിനെ കേലബോത്രൻ എന്നാക്കിയ ഗ്രീക്കുകാരുടെ ഉച്ചാരണഭേദംകൊണ്ടു വന്നതാകുന്നു. മഹോദയം എന്നൊരുത്സവം ഇക്കാലത്തു മാമാങ്കം മുതലായതുപോലെ പണ്ടു കൊടുങ്ങല്ലൂരിൽ വളരെ ആഘോഷത്തോടുകൂടി നടന്നുവന്നതുകൊണ്ടു മഹോദയപുരം എന്ന പേരു വന്നു. മഹോദയപദംതന്നെ മകോത എന്നായതു്. ഈ പദം ബർമ്മാദേശത്തിൽനിന്നു കണ്ടെടുക്കപ്പെട്ട കുലശേഖരനമ്പിയുടെ ശാസനത്തിൽ *കാണുന്നു. കരൂർ എന്നുള്ളതു തിരുക്കാരിയൂർ എന്ന സ്ഥലമാകുന്നു. വഞ്ചി എന്നുള്ളതു്

* ശാസനവാക്യം "മകോതയാൻ കുലശേഖരനമ്പിയേൻ" എന്നാകുന്നു.

ഇപ്പോഴും തിരുവിതാംകോട്ടിനു പ്രസിദ്ധമായ്ത്തിളങ്ങുന്ന പേരാകുന്നു. തിരുവഞ്ചിക്കുളം എന്ന പദത്തിന്റെ അൎത്ഥം അഞ്ചിയുടെ ഭഗവതിയുടെ കുളം ഇരിപ്പിടം (രംഗം) എന്നാകുന്നു. ഇന്നും കൊടുങ്ങല്ലൂർ ഭഗവതിയുടെപേരു പ്രസിദ്ധമാണല്ലോ. ഇതിനെ ഇപ്പോഴും തിരുവഞ്ചിക്കുളമെന്നു പറയുന്നു.

ക്രിസ്ത്വാബ്ദത്തിന്റെ ആദിയിൽ ഗ്രീക്കുകാർ റോമാക്കാർ സുറിയാനി ക്രിസ്ത്യാനികൾ മുതലായവർ കച്ചവടത്തിനായി കൊണ്ടു കൊടുങ്ങല്ലൂരിൽ താമസിച്ചിരുന്നു. ചിലർ സ്ഥിരതാമസം ചെയ്തുവന്നു. അതിനും അനേകവൎഷങ്ങൾക്കു മുമ്പുതന്നെ കൊടുങ്ങല്ലൂർ ഒരു വലിയ വ്യാപാരസ്ഥലമായിരുന്നു. അക്കാലത്തു പശ്ചിമസമുദ്രതീരത്തു കൊടുങ്ങല്ലൂരല്ലാതെ വേറെ യാതൊരു തുറമുഖവും ഉണ്ടായിരുന്നില്ല. ക്രിസ്ത്വാബ്ദം പ്രഥമശതകത്തിലാണു ജൂതന്മാരും ക്രിസ്ത്യാനികളും കൊടുങ്ങല്ലൂരിൽ വന്നുചേൎന്നതു. അചിരേണ അവർ ലബ്ധപ്രതിഷ്ഠന്മാരായും ഭവിച്ചു. ഈ വസ്തുത ചില താമ്രശാസനങ്ങളിൽ നിന്നറിയാം. കാലക്രമേണ ഭാസ്കരരവിവൎമ്മൻ, സ്ഥാണുരവി, ചേരമാൻ പെരുമാൾ, മുതലായ ചേരഭൂപതികൾ അവൎക്ക് വേണ്ടിടത്തോളം ഭൂമികൾ പതിച്ചും കെട്ടിടങ്ങൾ പണിയിച്ചും പള്ളികൾ നിൎമ്മിച്ചും കൊടുത്തു പല സാഹായ്യങ്ങൾ ചെയ്തിട്ടുണ്ടു്. പ്രെഞ്ചുകാർ വരുന്നതിനുമുമ്പു കേരളത്തിലെ വ്യാപാരം മുഴുവനും ഈ ക്രിസ്ത്യാനികളുടെ അധീനത്തിലായിരുന്നു. മലയാളത്തിൽ ആദ്യംവന്ന മഹമ്മദീയർ അറബിവ്യാപാരികളായിരുന്നു. അക്കാലത്തു മറവർ, കാടർ, മലയർ, മുതലായവരല്ലാതെ വൎണ്ണാശ്രമാചാരധൎമ്മങ്ങളെ അനുഷ്ഠിച്ചുവന്നിരുന്ന മതസ്ഥന്മാർ രാജ്യത്തിൽ പ്രധാന പ്രകൃതികളായിരുന്നുവോ എന്നുള്ളതിനു ഗ്രന്ഥലക്ഷ്യങ്ങൾ യാതൊന്നും കാണുന്നില്ല.

ഗ്രീക്കുകാരും മലയാളരാജ്യവുമായി പുരാതനകാലം മുതല്ക്കേ വ്യാപാരം ഉണ്ടായിരുന്നു. അവർ മലയാളത്തിൽ നിന്നു അവരുടെ നാട്ടിൽ ഇല്ലാത്ത ഇഞ്ചി മുതലായ ചില സാമാനങ്ങളെ കൊണ്ടുപോയിരുന്നു. ആ സാമാനങ്ങൾക്കു മലയാളനാമങ്ങളെ തന്നെ പറഞ്ഞുവരുന്നു. കറുവാപ്പട്ടയ്ക്കു കാർപ്പിയൻ എന്നും അരിയ്ക്കു ഒറയിസ് എന്നും ഇഞ്ചിയ്ക്കു സിഞ്ചിബെർ എന്നും* ആണ് അവർ പേർ പറയുന്നതു. ഹിപ്പാലോസ്സ് എന്ന ഒരു റോമക്കാരൻ ക്രിസ്താബ്ദം പ്രഥമശതകത്തിൽ പശ്ചിമ സമുദ്രത്തിന്റെ മദ്ധ്യഭാഗത്തിൽകൂടി തെക്കുപടിഞ്ഞാറുനിന്നുവീശുന്ന കാററിന്റെ സഹായത്തോടുകൂടി കപ്പലോടിച്ചുകൊണ്ടു അക്കാലത്തു ഭാരതഖണ്ഡത്തിൽ ഏററവും പ്രധാനമായിരുന്ന കൊടുങ്ങല്ലൂർ എന്ന തുറമുഖത്തിൽ വന്നുചേന്നു. പ്ലിനി എന്ന റോമക്കാരനായ ഗ്രന്ഥകർത്താവും ഈ കാലത്തിൽ കൊടുങ്ങല്ലൂരുഭരിച്ചുവന്നിരുന്നതു 'കേലബൊത്രൻ' എന്ന ഒരു രാജാവാണെന്നു എഴുതിയിരിയ്ക്കുന്നു. മററൊരു ഗ്രന്ഥത്തിൽ 'ഇതുകഴിഞ്ഞാൽ മുസിറിസ്സ് ആകുന്നു. സമുദ്രത്തിന്റെ വക്കത്തുള്ള തീണ്ടിസ് വളരെ പ്രധാനപ്പെട്ട ഒരു ഗ്രാമമാകുന്നു. ഇതു 'കേലബോത്ര'ന്റെ രാജ്യത്തിലാണു കിടക്കുന്നതു. കൊടുങ്ങല്ലൂരു വളരെ സമ്പത്സമൃദ്ധിയുള്ള ഒരു നഗരമാകുന്നു. ഗ്രീക്കുദേശത്തിൽ നിന്നു അനേകം കപ്പൽ കച്ചവടക്കാർ വന്നു ഇവിടെ നിറഞ്ഞിരിക്കുന്നു. മുസ്രിസ്സ് നഗരം ഒരു പുഴയുടെ വക്കത്തു, അതിന്റെ അഴിമുഖത്തു നിന്നു ൨൨൦ ജാതിയടിയും, തീണ്ടിസിൽ നിന്നു ൩൦.൩൦൦൦ ജാതിയടിയും ദൂരത്താണു കിടക്കുന്നതു'. ഇങ്ങിനെ കൊടുങ്ങല്ലൂരിനെപ്പററി എഴു

* കൊച്ചിരാജ്യചരിത്രം

തീട്ടുണ്ട്. ഇതിൽ തിണ്ടിസ്സ് എന്ന സ്ഥലം മുമ്പിൽ പ്രസ്താവിച്ച തൊണ്ടിപ്പായിരിക്കാം ഇതിനെ 'തൊണ്ടി' എന്ന വ്യവഹരിച്ചുവന്നിരുന്നു. ചിലപ്പധികാരവ്യാഖ്യാതാവും ഈ കൊടുങ്ങല്ലൂരിനെ വിളിച്ചുപറയുന്നുണ്ട്. മുസിരിസ്സ് കേലബോത്രന്റെ രാജ്യത്താണെന്നും അതു ആ രാജാവിന്റെ തലസ്ഥാനവും വാസസ്ഥലവുമാണെന്നും പറഞ്ഞു കാണുന്നതും വളരെ യോജിക്കുന്നുണ്ട്. കേലബോത്രൻ എന്നതു കേരളപുത്രൻ എന്നതിന്റെ ലാററിൻഭാഷാരൂപമാകുന്നു. അശോകധർമ്മലിപികളിൽ കേരളപുത്ര എന്ന പദം കാണുന്നതായി മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ.

ചേര രാജാക്കന്മാരുടെ രാജധാനി കൊടുങ്ങല്ലൂരും അതിനോടു അടുത്തുള്ള തിരുവഞ്ചിക്കുളത്തുമായിരുന്നു. അവിടെ ഉണ്ടായിരുന്ന അഴിമുഖത്തിനു തിരുവഞ്ചാഴിമുഖം എന്നും പേരുണ്ടായിരുന്നു. കുലശേഖരപ്പെരുമാൾ ജനിച്ച സ്ഥലം തിരുവഞ്ചിക്കുളമായിരുന്നു എന്നും അദ്ദേഹം കുറെക്കാലം രാജ്യഭാരം ചെയ്തതിന്റെ ശേഷം സന്യസിച്ചു എന്നും പിന്നെ തിരുനെൽവേലി ജില്ലയിൽ ബ്രഹ്മദേശം എന്ന സ്ഥലത്തു ചെന്നു താമസിച്ചു അവിടെവെച്ചു സ്വർഗ്ഗാരോഹണം ചെയ്തു എന്നും തമിഴ് ഗ്രന്ഥങ്ങൾ സ്പഷ്ടമായി പ്രതിപാദിക്കുന്നുണ്ട്.

ഭാസ്കരരവിവർമ്മൻചേരന്റെയും അദ്ദേഹത്തിന്റെ പ്രിയ ഗുരുവായും പെരിയപുരാണപ്രതിപാദ്യനായുമുള്ള സുന്ദരമൂർത്തിനായിനാരുടെയും ലോഹ പ്രതിമകളെ തിരുവഞ്ചിക്കുളത്തിൽ ഇന്നും അമ്പലത്തിൽ വെച്ചു പൂജിച്ചു വരുന്നു. ഈ ക്ഷേത്രത്തിൽ നിന്നു കാൽനാഴിക തെക്കുപടിഞ്ഞാറായി ചെന്നാൽ ചേരമാൻ കോവിലകം എന്നൊരു സ്ഥലം

കാണാമെന്നും അവിടെ പല വലിയ കെട്ടിടങ്ങളുടെയും ദേവാലയങ്ങളുടെയും അസ്ഥിവാരങ്ങളെ പൂർവികന്മാർ കണ്ടിട്ടുള്ളതായി പറഞ്ഞു കേട്ടിട്ടുണ്ട് എന്നും പറഞ്ഞുകാണുന്നു. വലിയ പ്രാസാദങ്ങളും മേൽമാളികകളും മററും എങ്ങുമില്ലാത്ത സൌന്ദര്യത്തോടു പ്രകാശിച്ചിരുന്നതായി ഗ്രന്ഥങ്ങൾ പറയുന്നു. തിരുവഞ്ചിക്കളത്തിൽ പശുക്കളുടെ തൊഴുത്തു ചേരമാൻ പെരുമാളുടെ പശുക്കളേയും പുല്ലൂരിൽനിന്നു വാങ്ങിവന്നിരുന്ന കുതിരകളെയും കെട്ടിയിരുന്ന സ്ഥലമായിരുന്നു.

ചേരരാജ്യത്തിൻെറ പഴയതലസ്ഥാനം പശ്ചിമഘട്ടത്തിൻെറ അടിവാരത്തിൽ കോതമംഗലത്തിൽനിന്നു ൩ മയിൽ അകലെയുള്ള വഞ്ചി അല്ലെങ്കിൽ തിരുക്കാരിയൂർ ആയിരുന്നു. ഇതു കൊച്ചിയിൽനിന്നു സുമാർ ൩൦ നാഴിക ദൂരത്തുള്ള തിരുക്കാരിയൂർ എന്ന ഗ്രാമമാകുന്നു. ഈ ഗ്രാമത്തിൽ പൊന്മാടമൊന്നിരുന്നതായി

"തൃക്കാരിയൂർ പൊന്മാടത്തിൽ ബ്രാഹ്മണരും
കൂടി യോഗം തികഞ്ഞു."

എന്നും കേരളോൽപത്തി വാക്യത്തിൽനിന്നു അറിയുന്നു ചേരരാജാക്കന്മാർ ഈ സ്ഥലത്തിൽവെച്ചു സഭകൂടി രാജ്യകാര്യങ്ങൾ നടത്തുക പതിവായിരുന്നു. ജീർണ്ണമായ ഒരു ക്ഷേത്രവും പഴയ കെട്ടിടങ്ങളുടെ അസ്ഥിവാരവും ഇന്നും ആ സ്ഥലത്തു കാണ്മാനുണ്ട്.

ക്രിസ്ത്വാബ്ദം പ്രഥമശതകത്തിൽ ചേരരാജ്യം നല്ല നാഗരികാവസ്ഥയെ പ്രാപിച്ചിരുന്നു. "൧൮൦൦ വർഷത്തിനുമുമ്പ്

ള്ള തമിഴർ" എന്ന പുസ്തകത്തിൽ ചേരരാജ്യത്തിന്റെ നാഗരികാവസ്ഥയെപ്പററി രസകരമായവിധത്തിൽ പ്രതിപാദിച്ചുകാണുന്നു. പ്രതാപശ്രൂരന്മാരായ ചേരന്മാരുടെ രാജധാനി ഒരു വലിയ കോട്ടകൊണ്ടു രക്ഷിക്കപ്പെട്ടിരുന്നു. ആ കോട്ടയുടെ അരികിൽകൂടി ആയിരുന്നു പെരിയാറു പ്രവഹിച്ചുകൊണ്ടിരുന്നതു്. കാററിനാൽ ഇളക്കപ്പെട്ട പെരിയാററിന്റെ വീചീതരങ്ഗങ്ങൾ രാജധാനിയിലെ കോട്ടയിൽ ചെന്നടിച്ചുകൊണ്ടിരുന്നു. കോട്ടയുടെ ഘനമുള്ള ഉന്നതാവളികളിൽ കല്ലെറിയുന്നതിനുള്ള വലിയ യന്ത്രങ്ങളും മററും കയററിവെച്ചിരുന്നു. കോട്ട മതിലുകളിലുള്ള പടിവാതിലുകളുടെ മേൽഭാഗത്തായി കൊടികളും മററും നാട്ടിയിരുന്നു. കോട്ടകളുടെ വെളിപ്പുറത്തു ചുററും ഗ്രാഹങ്ങൾ നിറഞ്ഞ അകിഴുകൾ ഉണ്ടായിരുന്നു. വിഷ്ണുക്ഷേത്രം, ബൌദ്ധവിഹാരങ്ങൾ, സന്ന്യാസിമഠം, ഇതുകളായിരുന്നു അവിടത്തെ മുഖ്യ കെട്ടിടങ്ങൾ. വലിയ വ്യാപാരസ്ഥലമായിരുന്ന മുചിരിപ്പട്ടണ(കൊടുങ്ങല്ലൂർ)ത്തിൽ യവനന്മാർ അവരുടെ 'മരക്കലങ്ങ'ളെ കേരളരാജാവിനു സ്വന്തമായ പെരിയാററിൽ കൊണ്ടുവന്നു നങ്കൂരമിട്ടു നിറുത്തി അതുകളിലുള്ള സ്വർണ്ണം ഇറക്കിക്കൊടുത്തു, കുരുമുളകു വാങ്ങി അതുകളിൽ കയററി പോവുക പതിവായിരുന്നു. ചിലർ മത്സ്യംകൊടുത്തു നെല്ലുവാങ്ങി ഭുജിച്ചുവന്നു. സമുദ്രതരങ്ഗങ്ങൾ ഘോഷിക്കുന്ന ഗാനം സദാ കേട്ടുകൊണ്ടിരുന്ന ചേരൻ ചെങ്കുട്ടുവൻ മലകളിലും സമുദ്രത്തിലും നിന്നു കിട്ടുന്ന അപൂർവങ്ങളായ സാമാനങ്ങളെ, തന്നെ കാണ്മാൻ വരുന്നവൎക്കു സമ്മാനിച്ചു കൊടുത്തുകൊണ്ടിരുന്നു.

* രാജാവിന്റെ രാജ്യഭരണസമ്പ്രദായത്തെ, വൈദികസഭ, ജ്യോതിസ്സഭ, അമാത്യസഭ, വൈദ്യസഭ, പ്രജാസഭ എ

---

* ചില. ഗാഥ. ൨൬.

ന്നിങ്ങിനെ അഞ്ചു് വലിയ സഭകളാൽ ക്ലിപ്തപ്പെട്ടത്തിയിരു ന്നു. ഇതിൽ വൈദികസഭ മതസംബന്ധമായ സകല കാര്യങ്ങൾക്കും ചുമതലപ്പെട്ടിരുന്നു. ജ്യോതിസ്സഭ പൊതുവായുള്ള അടിയന്തരങ്ങൾക്ക മുഹൂർത്തം നിശ്ചയിയ്ക്കയും വരാൻ പോകുന്ന സംഗതികളെ ഗണിച്ചറികയും ചെയ്തിരുന്നു. വൈദ്യസഭയുടെ പ്രവൃത്തി രാജാവിന്റേയും പ്രജകളുടേയും ദേഹസുഖത്തെ സംബന്ധിച്ച സകല കാര്യങ്ങളും അന്വേഷിക്കയായിരുന്നു. അമാത്യസഭ രാജ്യത്തിലുള്ള മുതലെടുപ്പുകാര്യങ്ങളും നീതിന്യായം ശിക്ഷാരക്ഷ മുതലായതും നടത്തുവാൻ ചുമതലപ്പെട്ടിരുന്നു. പ്രജാസഭ ജനങ്ങളുടെ അവകാശങ്ങൾക്കും അധികാരങ്ങൾക്കും നീക്കപോക്കം താഴ്ചവീഴ്ചയും വരാതെ രക്ഷിച്ചുകൊണ്ടിരുന്നു. ഈ അഞ്ചു സഭകൾക്കും ഇരുന്നുകാര്യങ്ങൾ നടത്തുവാൻ തലസ്ഥാനത്തിൽ പ്രത്യേകം സ്ഥാനങ്ങളുമുണ്ടായിരുന്നു.

രാജാവു് അനവധി സേവകരോടൊന്നിച്ചു ആഡംബരത്തോടും അവസ്ഥയോടും കൂടിയിരുന്നു. സേവകന്മാർ എട്ടുവിധം ഉണ്ടു്. അവർ ധൂപക്കാർ, മാലക്കാർ, വെററില കൊടുക്കുന്നവർ, അടയ്ക്ക കൊടുക്കുന്നവർ, കവചം ആയുധം മുതലായതു സൂക്ഷിക്കുന്നവർ, വസ്ത്രം ധരിപ്പിക്കുന്നവർ, ദീപം കാണിക്കുന്നവർ, ദേഹരക്ഷ ചെയ്യുന്നവർ, ഈ എട്ടുതരം ആളുകളുമാകുന്നു *

രാജാവു സ്വർണ്ണമയവും രത്നഖചിതവുമായ തലക്കുത്തുള്ള ഒരു കിരീടം ധരിച്ചിരുന്നു സാധാരണമായി ധരിയ്ക്കുന്ന മററാഭരണങ്ങൾ, സ്വർണ്ണം കൊണ്ടുള്ള വളകൾ, സ്വ

* കൊച്ചീരാജ്യചരിത്രം.

ണ്ണത്തള, കഴുത്തിൽ മുത്തുരത്നങ്ങൾ കോർത്തുള്ള ഒരു മാല, ഇതുകളാകുന്നു. സിംഹാസനത്തിൽ ഇരിയ്ക്കുംപോഴും, മുത്തുമാലകൾകൊണ്ടു് അലങ്കരിക്കപ്പെട്ടതായ വിശേഷതരത്തിലുള്ള ഒരു കുട രാജാവിന്റെ ശിരസ്സിനു മേലേ പിടിയ്ക്കപ്പെട്ടിരുന്നു. സാധാരണമായി അദ്ദേഹം കുതിരപ്പുറത്തോ, ആനപ്പുറത്തോ, കുതിരകൾ പൂട്ടിയ രഥത്തിലോ കയറി സഞ്ചരിയ്ക്കും. സൂര്യോദയത്തിങ്കലും അസ്തമയത്തിങ്കലും കോവിലകത്തിന്റെ ഗോപുരവാതുക്കൽ, പെരുമ്പറയുടെ ധ്വനികേൾക്കും. ഓരോരോ നാഴികയുടെ അവസാനത്തിങ്കലും നേരം വിളിച്ചറിയിക്കുന്നതിനു ആളുകളെ നിശ്ചയിച്ചിരുന്നു.

കോവിലകത്തിന്റെ ഒരു ഭാഗം മുഴുവനും രാജ്ഞിക്കും ദാസിമാൎക്കുമായി ഒഴിച്ചുവെച്ചിരുന്നു.

രാജ്യത്തെ പ്രധാന ഉദ്യോഗസ്ഥന്മാർ, മുഖ്യപുരോഹിതൻ, ജ്യോതിഷികളിൽ പ്രധാനൻ, മന്ത്രിമാർ, പടനായകന്മാർ, ചാരണർ ഇവരായിരുന്നു.* ന്യായാധിപതികളായി പ്രത്യേകം ആളുകളെ നിയമിച്ചിട്ടുണ്ടായിരുന്നു.

പൊതുജനങ്ങളെ സംബന്ധിക്കുന്ന രാജശാസനകളെ ഉദ്യോഗസ്ഥന്മാർ ആനപ്പുറത്തിരുന്നു തലസ്ഥാനമായ പട്ടണം മുഴുവൻ പറകൊട്ടി അറിയിയ്ക്കും.

നാട്ടിൽ ക്ഷാമം കൊണ്ടും സാംക്രമികരോഗം കൊണ്ടും ജനങ്ങൾക്കു കഠിനമായ സങ്കടങ്ങൾ നേരിടുന്നകാലങ്ങളിൽ അതുകൾക്കു പ്രതിവിധിയായി വേണ്ടുന്ന വൈദികകൎമ്മങ്ങ

* ഇവൎക്കെല്ലാവൎക്കും പൊതുവായ ഒരു പേർ "ഐംപെരുങ്കുഴു" എന്നായിരുന്നു.

ളും പ്രായശ്ചിത്തങ്ങളും രാജാവു പ്രമാണമായിരുന്നു നടത്തി വന്നിരുന്നു. ജനങ്ങളുടെ സുഖദുഃഖങ്ങളിൽ രാജാവു ഒരു ഭാഗം വഹിച്ചിരുന്നു.

അന്നു, പാശ്ചാത്യരാജ്യമായ റോമിൽ നിന്നു ജനങ്ങൾ വന്നു കൊടുങ്ങല്ലൂർ മുതലായ മലയാള തുറമുഖങ്ങളിൽ ഇറങ്ങി കച്ചവടം നടത്തിവന്നിരുന്നു. ഈ കച്ചവടത്തിന്റെ പൂർണ്ണമായ ഒരു വിവരണം 'പെരിപ്ലസ്' എന്ന പുസ്തകത്തിൽ അടങ്ങീട്ടുണ്ടു്.

പെരിപ്ലെസ്സിൽ ചേർത്തുകാണുന്ന കയററുമതി ഇറക്കുമതി ചരക്കുകളുടെ പട്ടികയിൽനിന്നു അക്കാലത്തു കേരളത്തിൽ എന്തെല്ലാംസാധനങ്ങൾ പുറരാജ്യങ്ങളിലേയ്ക്കു അയയ്ക്കത്തക്കതായി ഉണ്ടായിരുന്നുവെന്നും പുറരാജ്യങ്ങളിൽ നിന്നു വരുത്തേണ്ടതായ സാധനങ്ങൾ എന്തെല്ലാമായിരുന്നു എന്നും അറിയാം. എന്നു തന്നെയല്ല അന്നത്തെ സമുദായാവസ്ഥയും നാഗരികതാപവും ഏകദേശമായെങ്കിലും ഗണിയ്ക്കുകയും ചെയ്യാം. പത്മനാഭമേനവനവർകളുടെ കൊച്ചിരാജ്യചരിത്രത്തിൽ നിന്നു സംഗ്രഹിച്ചെഴുതീട്ടുള്ള ഒരു പട്ടിക ഇവിടെ ചേർക്കുന്നു.

(എ) കയററുമതിസാമാനങ്ങൾ.

൧. കുരുമുളക്. ൨. വിശേഷമായ മുത്തുപ്പവിഴം. ൩. ആനക്കൊമ്പു്. ൪. നേരിയതും മാർദ്ദവമുള്ളതുമായ പട്ടു്. ൫. ഗംഗാതീരത്തുനിന്നു വരുന്ന ജടാമാഞ്ചി. ൬. അടയ്ക്ക—കിഴക്കു ഉൾനാട്ടിൽനിന്നു വരുന്നതു്. ൭. പലതരത്തിലുള്ള വൈരം വൈഡൂര്യം മുതലായ വിലപിടിച്ച രത്നങ്ങൾ. ൮. ആമയുടെ ഓടു്. (ഇതു തമിഴകത്തോടു അടുത്തുള്ള ദ്വീപുകളിൽനിന്നു കൊണ്ടുവരുന്നു).

(ബി) ഇറക്കുമതിസാമാനങ്ങൾ.

൧. വളരെ നാണയങ്ങൾ. ൨. പുഷ്പരാഗം. ൩. പലതരത്തിലുള്ള തുണികൾ. ൪. പൂക്കളുള്ള കുപ്പായങ്ങൾ. ൫. അഞ്ജനം. ൬. വെള്ളക്കണ്ണാടി. ൭. തകരം, ഈയ്യം, ചെമ്പ്, പിച്ചള. ൮. മദ്യം—(ചുരുക്കമേയുള്ളു). ൯. സിന്ദൂരം. ൧൦. പാഷാണം—മനയോല. ൧൧. കപ്പൽക്കാരുടെ ആവശ്യത്തിന്നു മാത്രം ധാന്യങ്ങൾ.

ഈ പട്ടികയിൽ തെങ്ങിനെ സംബന്ധിച്ച യാതൊരു സാധനവും പറഞ്ഞു കാണാത്തതു അത്ഭുതംതന്നെ. തെങ്ങ് അക്കാലത്തു മലയാളത്തിൽ ഉണ്ടായിരുന്നില്ലെന്നു വിചാരിക്കാൻ സാധിക്കുന്നതല്ല. പക്ഷെ, ഇപ്പോഴത്തെപ്പോലെ, വെളിച്ചെണ്ണ, കൊപ്ര മുതലായ തെങ്ങിൽനിന്നുണ്ടാവുന്ന സാധനങ്ങൾക്ക് ആ കാലത്തിൽ പാശ്ചാത്യരാജ്യങ്ങളിൽ പ്രിയമില്ലാതിരുന്നിരിയ്ക്കാം *

---

## പ്രകരണം ൭.

### കാലം.

ചരിത്രമെഴുതുന്നവരുടെ ജോലിയിൽ പ്രധാനമായ ഒരു ഭാഗമാകുന്നു കാലനിർണ്ണയം ചെയ്യുന്നതു. പണ്ഡിതന്മാർ ചിലർ, ചെങ്കുട്ടവന്റെ സമകാലികന്മാരായ ഭരണർ, ചാ

---

* ഈ പ്രകരണത്തിലുള്ള ഏതാനും ഭാഗങ്ങൾ പത്മനാഭമേനവനവർകളുടെ കൊച്ചീരാജ്യചരിത്രത്തെ അനുസരിച്ച എഴുതീട്ടുള്ളവയാകുന്നു.

ത്തനാർ, ഇളങ്കോവടികൾ, ഇവരുടെ സാഹിത്യഗ്രന്ഥങ്ങളെ അടിസ്ഥാനപ്പെടുത്തിയാണു ചേരന്മാരുടെ കാലത്തെ നിർണ്ണയിച്ചിരിക്കുന്നതു്.

മുഖ്യമായി ചെങ്കുട്ടുവന്റെ കാലനിർണ്ണയത്തിനു രണ്ടു പ്രധാനമാർഗ്ഗങ്ങളുണ്ടു്. ഒന്നാമത്തെമാർഗ്ഗം ചെങ്കുട്ടുവന്റെ സമകാലികനായ ഇളങ്കോവടികൾ പറഞ്ഞിരിക്കുന്ന ഗജബാഹുവിന്റെ കാലത്തെക്കൊണ്ടു ചെങ്കുട്ടുവന്റെ കാലത്തെ നിശ്ചയിക്കുക. ലങ്കാദേശചരിത്രമായ 'മഹാവംശം' എന്നഗ്രന്ഥത്തിൽനിന്നു ഗജബാഹു എന്നപേരോടുകൂടിയ രണ്ടു രാജാക്കന്മാർ ഉണ്ടായിരുന്നതായും അവരിൽ പ്രഥമൻ ക്രിസ്ത്വാബ്ദം രണ്ടാംശതകത്തിലും, രണ്ടാമൻ ക്രിസ്ത്വാബ്ദം പന്ത്രണ്ടാംശതകത്തിലും രാജ്യംഭരിച്ചുവന്നിരുന്നതായുംഅറിയുന്നു. അവരിൽ രണ്ടാമത്തെ ഗജബാഹു വളരെ പിന്നീടുണ്ടായവനായതുകൊണ്ടു് അയാൾക്കും ചേരന്മാർക്കും തമ്മിൽ യാതൊരു സംബന്ധവുമില്ല. ആയതുകൊണ്ടു ക്രിസ്ത്വാബ്ദം ൧൭൩ മുതൽ ൧൯൫ വരെ രാജ്യംഭരിച്ചുവന്ന ആദ്യത്തെഗജബാഹുതന്നെ ചെങ്കുട്ടുവന്റെസമകാലികനായിരുന്നിരിക്കണം. രണ്ടാമത്തെ മാർഗ്ഗം ഇളങ്കോവടികൾ പറയുന്ന "നൂററവർകന്ന" രുടെകാലത്തെക്കൊണ്ടുനിശ്ചയിക്കുക. നൂററവർകന്നർ"ശാതകർണ്ണി"യുടെ തമിഴ്പേരാണെന്നും മത്സ്യപുരാണപ്രകാരം, ശാതകർണ്ണിയുടെകാലംക്രിസ്ത്വാബ്ദം മുതൽ൧൭൩ വരെയാണെന്നും കാണുന്നുണ്ടു്. ഇപ്രകാരം മേല്പറഞ്ഞ ഗജബാഹുവിന്റെയും ശാതകർണ്ണിയുടേയും കാലങ്ങൾ അടുത്തിരിക്കുന്നതുകൊണ്ടു രണ്ടാംശതാബ്ദത്തിൽതന്നെ അവരുടെ മിത്രമായിരുന്ന ചെങ്കുട്ടുവനും ജീവിച്ചിരുന്നിരിക്കണമെന്നു തോന്നുന്നു.

ഇപ്രകാരം മേൽ ദ്വിതീയശതകത്തിൽ ചെങ്കുട്ടുവൻ ജീവിച്ചിരുന്നു എന്നു പ്രായേണ എല്ലാ പണ്ഡിതന്മാരും അംഗീക

ിച്ചിരിക്കുന്നു എങ്കിലും അതിനു വിപരീതങ്ങളായ ചില അ ഭിപ്രായങ്ങളും ഇല്ലെന്നില്ല.

പ്രാചീനകാലത്തിൽ ഉണ്ടായിരുന്ന കവികളിൽ, ക പിലർ, ഭരണർ, ചാത്തനാർ, നക്കീരർ, മാമൂലനാർ മുതലായവർ പ്രഖ്യാതന്മാരായിരുന്നു. ഇവരിൽ മാമൂലനാർ എന്ന കവി, ചോളൻ കരികാലൻ ചേരലാതൻ ഇവരുടെ സമകാലികനെന്നുള്ളതും, തമിഴ്നാട്ടിൽ പല ഭാഗങ്ങളിലും ഉത്തരദേശങ്ങളിലും സഞ്ചരിച്ചിട്ടുണ്ടെന്നുള്ളതും ഇദ്ദേഹത്തിന്റെ കവിതയിൽനിന്നു വെളിപ്പെടുന്നു. ഈ കവി ചെങ്കുട്ടവനാൽ ജയിക്കപ്പെട്ട പഴയന്മാരനും മൌര്യവംശചക്രവത്തികളും തമ്മിൽ നടത്തിയ കലഹത്തെപ്പററി പറയുന്നതുകൊണ്ടു, ചെങ്കുട്ടവന്റെ കാലത്തും ജീവിച്ചിരുന്നിരിക്കണമെന്നു ഊഹിക്കാം. നന്ദരാജാക്കന്മാരുടെ പുരാതനരാജധാനിയായിരുന്ന പാടലിപുരത്തെ ഗംഗാപ്രവാഹം നശിപ്പിച്ച സംഗതിയേയും ഇദ്ദേഹം പ്രസ്താവിക്കുന്നുണ്ടു.

പാടലിപുരം, നന്ദർ മൌര്യർ മുതലായ പ്രബലചക്രവത്തികളുടെ തലസ്ഥാനമായി, ഈ ഭാരതഖണ്ഡത്തിനു തന്നെ ഒരു ശിരോരത്നം പോലെ പ്രകാശിച്ചിരുന്നതാണെന്നു ശാസനങ്ങൾ മുഖമായും മററും അറിയാമെന്നുള്ളതാണു്. . മൌര്യവംശചക്രവത്തികളിൽ പ്രഥമനായ ചന്ദ്രഗുപ്തനും അദ്ദേഹത്തിന്റെ പൌത്രനായ അശോകചക്രവത്തിയും താമസിച്ചിരുന്ന അരമനകളും കെട്ടിടങ്ങളും ക്രിസ്താബ്ദം ൪ ാം ശതകം വരെ യാതൊരു മാററവും കൂടാതെ അതിന്റെ പുരാതന നിലയിൽതന്നെ ഇരുന്നിരുന്നതായി 'ഫാഹിയാൻ' എന്ന ചീനയാത്രികൻ കണ്ടെഴുതീട്ടുണ്ടു്. ഇതിനാൽ അശോകചക്രവത്തിയുടെ കാലം തുടങ്ങി ചീനയാത്രികൻ ഇൻഡ്യയെ സന്ദശിക്കാൻ വന്നതാ

യ ൪-ാം ശതകം വരെ പാടലിപുരം ഒരേ നിലയിൽ തന്നെ ഇരുന്നിരുന്നതായി തെളിയുന്നു. എന്നാൽ ക്രിസ്ത്വാബ്ദം ൭-ാം നൂററാണ്ടിൽ ചീനദേശത്തിൽ നിന്നുവന്നു നമ്മുടെ നാടെങ്ങും സഞ്ചരിച്ച പ്രസിദ്ധയാത്രികനായ 'ഹ്യൂൻസാങ്ങ്' ഈ പാടലിപുരത്തെ കാണ്മാൻ ചെന്നപ്പോൾ അതു പൂർവ്വ നിലയെവിട്ടു, ഗംഗാതീരത്തിൽ ൧൦൦ അല്ലെങ്കിൽ ൨൦൦ ഗൃഹങ്ങളോടുകൂടിയതായി ൧൦൦൦ ജനങ്ങൾ മാത്രം വസിച്ചിരുന്ന ഒരു ഗ്രാമമായിത്തീർന്നിരുന്നു

അതുകൊണ്ടു്, മാമൂലനാർ ൪-ാം ശതകത്തിനും ൭-ാം ശതകത്തിനും മദ്ധ്യത്തിൽ സ്ഥിതിചെയ്തിരിക്കണം. തത്സമകാലികനായ ചെങ്കുട്ടവനും അതിനാൽ അതേകാലത്തിൽ തന്നെ ജീവിച്ചിരുന്നിരിക്കണമെന്നു വന്നുകൂടുന്നു.

---

## പ്രകരണം ൮.

### ചെങ്കുട്ടവന്റെ മതം.

ചേരൻ ചെങ്കുട്ടവൻ വൈദികമതത്തെയാണു അനുഷ്ഠിച്ചുവന്നിരുന്നതു് എങ്കിലും വിശിഷ്യ ശൈവാഭിമാനിയായുമിരുന്നു. ഈ ധീരൻ പരമേശ്വരന്റെ അനുഗ്രഹം കൊണ്ടാണു് ജനിച്ചതു്. അതുകൊണ്ടു് ജനനം മുതല്ക്കു ഇദ്ദേഹത്തിനു ശൈവത്തിൽ പ്രതിപത്തി ഉണ്ടായിരുന്നു. ഈ വഞ്ചിവീരൻ ഉത്തരദേശയാത്രയ്ക്കു പുറപ്പെടുന്ന സന്ദർഭത്തിൽ പരമശിവന്റെ പാദുകങ്ങളെ വണങ്ങി ശിരസ്സിൽ ധരിച്ചു. അതിനു പിന്നെ തിരുവനന്തപുരത്തു ചെന്നു പത്മനാഭനെ വണങ്ങി പ്രസാദം വാങ്ങി തന്റെ മണിഭുജത്തിൽ

ധരിച്ചു കൊണ്ടാണ യാത്രപുറപ്പെട്ടത്. അതുകൊണ്ട് അദ്ദേഹത്തിന്ന എല്ലായിടത്തും ജയം ലഭിച്ചു ശൈവമതസ്ഥനായിരുന്നാലും ഇടക്കാലത്തുണ്ടായിരുന്ന ചില രാജാക്കന്മാരെപ്പോലെ ഇദ്ദേഹം അന്യമതക്കാരെ ദ്വേഷിച്ചിരുന്നില്ല. സകല ജനങ്ങളിലും സമബുദ്ധിവെച്ച് അവരെ അനുരഞ്ജിപ്പിച്ചുകൊണ്ടാണിരുന്നത്. ഈ വീരൻെറ രാജ്യഭരണകാലത്തു വൈദികന്മാർ, ബൌദ്ധന്മാർ, ജൈനന്മാർ, ശ്രമണന്മാർ, ഈ നാലുവൎഗ്ഗക്കാരരും ഉണ്ടായിരുന്നു. അക്കാലത്തുള്ള ജനങ്ങൾ പരംപരാനുഷ്ഠാനത്തെ നടത്തിവന്നിരുന്നില്ല. അവരവരുടെ അഭിരുചിപോലെ ഓരോ മതത്തിൽ പ്രവേശിക്കപതിവായിരുന്നു. അതുകൊണ്ട് തന്നെ ആയിരിക്കാം പിതാപുത്രന്മാൎക്കുപോലും മതഭേദം വന്നുപോയത്. ഈ ഭേദംകൊണ്ട് ഇവർ വിദേശീയന്മാരേപ്പോലെ കലഹം ഒന്നും ഉണ്ടാക്കീട്ടില്ല. വളരെ സമാധാനത്തോട്കൂടിത്തന്നേയാണ കാലയാപനം ചെയ്തുവന്നത്. ബ്രാഹ്മണരെ ചെങ്കുട്ടവൻ സൽക്കരിച്ചുവന്നു. ഇദ്ദേഹം തമിഴ്‌രാജാവായിരുന്നാലും വീരക്ഷത്രിയനായതുകൊണ്ട് അതാതു വൎണ്ണക്കാൎക്കുള്ള യാഗാദ്യനുഷ്ഠാനങ്ങളെ ബ്രാഹ്മണർ മൂലമായി ചെയ്യിച്ചുവന്നു.

---

## പ്രകരണം ൻ.

### ഉദിയഞ്ചേരൻെറ വംശക്കാർ.

ഇമയവരമ്പൻചേരന്ന രണ്ടു ഭാൎയ്യമാർ ഉണ്ടായിരുന്നു എന്നും അവരിൽ നച്ചോണ എന്ന ഭാൎയ്യ ചെങ്കുട്ടവൻ ഇളങ്കോവടികൾ എന്ന രണ്ടു പുത്രന്മാരെ പ്രസവിച്ചു എന്നും മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ൦രം ഇമയവരമ്പൻെറ രണ്ടാ

മത്തെ ഭാൎയ്യ പഴനിമലയിൽ ആവിയർ എന്ന കുലത്തിൽ ജനിച്ച വേളാവിക്കോമാൻ പത്മനെന്ന ഒരു പ്രഭുവിൻെറ പുത്രിയാകുന്നു. ആസ്ത്രീയുടെ പേരോടുകൂടിയ ഒരു മാളിക വഞ്ചിപുരത്തിലുള്ളതായി ചിലപ്പുതികാരം പ്രസ്താവിക്കുന്നുണ്ടു്. ഇമയവരമ്പനു ഠരം ഭാൎയ്യയിലും രണ്ടു പുത്രന്മാർ ജനിച്ചു. ഇവരിൽ ആദ്യത്തെ പുത്രൻ ആകുന്നു ചതുൎദ്ദശകത്തിൽ (പതിററുപ്പത്തിൽ) പാടപ്പെട്ട കളങ്കായികണ്ണിനാൎമ്മുടിച്ചേരൻ. രണ്ടാമത്തെ പുത്രൻ ഷഷ്ഠദശകപ്രതിപാദ്യനായ ആടുകോടുപാട്ടുച്ചേരലാതൻ ആകുന്നു.

ഇവരിൽ പ്രഥമനായ നാൎമ്മുടിച്ചേരൻെറ രാജ്യാഭിഷേകസമയത്തിൽ അദ്ദേഹത്തിൻെറ സിംഹാസനാദികളെ ശത്രുക്കൾ മോഷ്ടിച്ചുകൊണ്ടു പൊയ്ക്കളഞ്ഞു. ഉടൻ അവിടെയുള്ള ജനങ്ങളെല്ലാവരുംചേൎന്നു കളങ്കായി എന്നു പറയുന്ന കായ്കൾകൊണ്ടു് ഒരു മാലയും വാഴനാർകൊണ്ടു് ഒരു കിരീടവുംനിൎമ്മിച്ചു് അഭിഷേകകാൎയ്യം നടത്തിയതിനാൽ ആ ചേരനു കളങ്കായികണ്ണിനാർമുടിച്ചേരനെന്ന പേർകിട്ടി. 'കടമ്പിൻപെരുവായിൽ' എന്ന ദേശത്തിൻെറ അധിപനായ 'നന്നൻ'എന്നവൻ ആയിരുന്നു ഠരം ചേരൻെറ വലിയശത്രു. ചേരൻ ഠരംയാളെ പശ്ചിമദിക്കിലുള്ള പെരുന്തുറൈ എന്ന തുറമുഖത്തിൽവെച്ചു് ഒരു വലുതായ യുദ്ധത്തിൽ കൊന്നു് അയാളുടെ രാജ്യം സ്വാധീനപ്പെടുത്തി. ഇങ്ങിനെ ചേരൻ സ്വാധീനപ്പെടുത്തിയ നാട്ടിൻെറപേർ പൂഴിനാടെന്നാകുന്നു. 'മാന്ദ' എന്ന സ്ഥലം ഠരം ചേരൻെറ രാജധാനിയായിരുന്നു. 'കാപ്യനാർ' എന്ന ഒരു വിദ്വാൻ ആയിരുന്നു അദ്ദേഹത്തിൻെറ ആസ്ഥാനപണ്ഡിതൻ. ഠരം പണ്ഡിതനു ചേരൻ ൪൦൦൦ കാണവുംഏതാനുംഭൂമിയുംസമ്മാനമായികൊ

ടുത്തു. ഈ ചേരൻ ൨൫ സംവത്സരം രാജ്യഭാരം ചെയ്തുവെന്നു പതിററുപ്പത്തിൽ പ്രസ്താവിച്ചിരിക്കുന്നു.

ഇദ്ദേഹത്തിന്റെ അനുജനായ ചേരൻ രാജ്യതന്ത്രത്തിൽ വളരെ സമർത്ഥനായിരുന്നു. ഇദ്ദേഹം, ദണ്ഡകാരണ്യത്തിലുള്ള ജനങ്ങളാൽ മോഷണം ചെയ്യപ്പെട്ട തന്റെ പശുപംക്തികളെ, അവരോടു മല്ലിട്ടു മീണ്ടെടുത്തു. ഇതു ഇദ്ദേഹത്തിന്റെ വീരകൃത്യങ്ങളിൽ പ്രധാനമായ ഒന്നാകുന്നു. ഈ കാരണം കൊണ്ടുതന്നെ ഇദ്ദേഹത്തിന് ആടുകോട്പാട്ടുചേരൻ എന്നു പേർ സിദ്ധിച്ചതു്. ഈ ചേരന്റെ ആസ്ഥാനപണ്ഡിതയായിരുന്നതു് 'കാക്കൈപ്പാടിനിയാർ' എന്നൊരു സ്ത്രീയാണു്. ഈ വിദുഷിക്കു ചേരൻ ഒൻപതു കാപ്പൊന്നും (നാണയവിശേഷം) ഭൂഷിതിയ്ക്കു വേണ്ടി നൂറായിരം കാണവും അഭിമാനപൂർവ്വകം കൊടുത്തു. ഇദ്ദേഹം ൩൮ സംവത്സരം നാടുവാണു.

---

## പ്രകരണം ൧൦.

### വേറെ ചില ചേരന്മാർ.

പതിററുപ്പത്തിൽ ൭, ൮, ൯-ാം ദശകങ്ങൾക്കു വിഷയീഭൂതരായ, ചെല്വക്കടുങ്കോവാഴിയാതൻ, പെരുഞ്ചേരലിരുംപൊറൈ, ഇളഞ്ചേരലിരുംപൊറൈ, എന്ന മൂന്നു രാജാക്കന്മാർ ചേരവംശത്തിന്റെ മറെറാരു ശാഖയിൽ ചേർന്നവരാകുന്നു. ഈ ശാഖയിൽ അന്തുവൻ ചേരൻ ആയിരുന്നു കൂടസ്ഥൻ. അദ്ദേഹം പെരുനക്കിള്ളി എന്ന ചോഴരാജാവിന്റെ പരമശത്രുവായിരുന്നു. അദ്ദേഹത്തിന്റെ മകനാ

യ ചെലചക്കട്ടക്കൊ സൽഗുണസംപന്നനും ഈശ്വരഭക്ത നുമായിരുന്നു. കപിലരെന്നൊരു വിദ്വാൻ അദ്ദേഹത്തി ൻെറ പ്രാണാധികപ്രിയനായിരുന്നു. ആ മഹാകവിതന്നെ യാണ് ഈ ചേരനെപ്പററി സപ്തമ ദശകത്തിൽ വൎണ്ണിച്ചിരി ക്കുന്നതു.

വേളാവിക്കോമാൻപത്മനു രണ്ടു പുത്രിമാർ ഉണ്ടായി രുന്നു. അവരിൽ പ്രഥമപുത്രിയെ ഇമയവരംപനും ദ്വി തീയപുത്രിയെ ഈ ചെലചക്കട്ടക്കൊവാഴിയാതനും കല്യാ ണം കഴിച്ചു ഇതുകൊണ്ടു തന്നെ ഉദിയഞ്ചേരൻെറ ശാ ഖയ്ക്കും, അന്തുവഞ്ചേരൻെറ ശാഖയ്ക്കും സംബന്ധം ഉണ്ടെ ന്നു അറിയാവുന്നതാകുന്നു. ഈ ചെലചക്കട്ടക്കൊ ൨൫ സം വത്സരത്തോളം നാടുവാണു. ഇദ്ദേഹം ശിക്കപ്പള്ളി എ ന്ന ഒരു സ്ഥലത്തു വെച്ചാണു തൻെറ പ്രാണനെ ത്യജിച്ചതു്.

ഈ ചേരരാജാവിനു അതിപരാക്രമിയായ ഒരു പുത്രനു ണ്ടായിരുന്നു. ആ പുത്രൻെറപേർ പെരുംഞ്ചേരലിരുംപൊ റൈ എന്നാകുന്നു. തകടർ എന്ന സ്ഥലത്തുണ്ടായിരുന്ന രാജാവിനെ ഒരു കാരണവശാൽ ഈ ചേരൻ തടവിൽ പാൎപ്പിക്കയും തകടരിനെ നശിപ്പിക്കയുംചെയ്തു. (തകടൂർ യാത്ര എന്ന ഗ്രന്ഥം ഈ സംഭവത്തെ വളരെ വിസ്തരിച്ചു പറയുന്നു). അതുകൊണ്ടു ഈ ചേരനു 'തകടരെറിന്തപെ രുംചേരലിരുംപൊറൈ' എന്നപേർകിട്ടി. അരശിൽകിഴാർ എന്ന ഒരു തമിഴ്കവി ഇദ്ദേഹത്തെപ്പററി പാടിയ കവിത കേട്ടിട്ടു ഇദ്ദേഹം ഭാൎയ്യാസമേതനായി തൻെറ ഭൂസ്ഥിതികളേ യും സിംഹാസനത്തേയും ആ പണ്ഡിതനു കൊടുത്തു. പ ണ്ഡിതനു രാജാവിൻെറ സമ്മാനബഹുമതികളിൽ ഇച്ഛയി ല്ലായിരുന്നതിനാൽ അതൊന്നുംസ്വീകരിച്ചില്ല. അതിനാൽ

ചേരൻ ആ പണ്ഡിതനെ തൻെറ മന്ത്രിയായി നിയമിച്ചു. ൦രം രാജാവു ൧൭ കൊല്ലം നാടുവാണു.

ഈ ചേരന ഒരു പുത്രനുണ്ടായിരുന്നു. 'ഇളഞ്ചേരലിരുംപൊറൈ' എന്നാണു അദ്ദേഹത്തിൻെറ പേർ. അദ്ദേഹത്തിൻെറ ആസ്ഥാനപണ്ഡിതൻ ആയ പെരുങ്കുൻറൂർ കിഴാർ എന്ന കവി രാജസമ്മാനം ഒന്നും കിട്ടാതെ മനസ്താപിച്ചു നാട്ടിൽ പോയപ്പോൾ അവിടെ [illegible] ളും ഭൂമിയും ചേരൻ വാങ്ങിക്കൊടുത്തിരിക്കു [illegible] ഈ ചേരന വിദ്യാഭിമാനി എന്നൊരു [illegible] രാജാവു ൧൬ വൎഷം രാജ്യംഭരിച്ചു

ഇവരുടെ പൂൎവ്വികന്മാരിൽ, മാന്തരൻ, എന്നവനും കോപ്പെരുഞ്ചേരലിരുംപൊറൈ, എന്നവനും വളരെ പ്രസിദ്ധന്മാരാകുന്നു. ഭരണമഹാകവി 'മാന്തരൻ പൊറയൻകടുങ്കൊ' എന്നു ഈ മാന്തരനെപ്പററിപറയുന്നുണ്ടു്. ഇവരെക്കൂടാതെ പിന്നീടുണ്ടായവരിൽ 'കണൈക്കാലിരുംപൊറൈ' എന്നു ഒരു ചേരനും ഇവരുടെ പരംപരയിൽ രാജ്യംഭരിച്ചതായിട്ടു അറിയുന്നു. 'കളവഴിനാല്പതു' എന്ന ഗ്രന്ഥം ഈ ചേരനും ചോഴരാജാവായ ചെങ്കണാൻ എന്ന ആളും തമ്മിലുണ്ടായ ഒരു വലിയ യുദ്ധത്തെ പ്രതിപാദിക്കുന്നു.

ഈ പ്രകരണത്തിൽ പ്രതിപാദിച്ചിട്ടുള്ള രാജാക്കന്മാരെ ഇരുംപൊറൈവംശീയർ'എന്നു പറയാം. ചേരൻ ചെങ്കുട്ടവൻ ഈ വംശത്തിലുള്ള ഒരാളാണെന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു് ഇരുംപൊറൈവംശീയരും ഉദിയൻചേരവംശീയരും വളരെ അടുപ്പമുള്ളവരായിരിക്കണം. ഈ ഇരുംപൊറൈവംശീയരായ എല്ലാ രാജാക്കന്മാരുടേയും രാജധാ

നിയായിരുന്നതു 'തൊണ്ടിപ്പായിൽ' എന്ന സ്ഥലമാകുന്നു. ഇരുംപൊറരാജാക്കന്മാരുടെ പേരുവിവരം താഴെ ചേക്കുന്നു

(൧) മാന്തരൻപൊറയൻകടുങ്കോ.

(൨) കോപ്പുരുഞ്ചേരലിരുംപൊറ.

(൩) അന്തുവഞ്ചേരനിരുംപൊറ.

(൪) ചെല്വക്കടുങ്കോവാഴിയാതൻ.

(൫) പെരുഞ്ചേരനിരുംപൊറ.

(൬) ഇളഞ്ചേരനിരുംപൊറ.

(൭) കണൈക്കാലിരുംപൊറ.

[redacted] വിടവി[redacted] ററി യാ[redacted]

ഇങ്ങിനെ അത്യുന്നതദശയിലിരുന്നു വാണിരുന്ന ഈ ...ടെ ചേരമഹീപതികൾ പ്രാചീനകാലത്തിൽ വളരെപ്രബലന്മാരും, വിദ്വാന്മാനികളും, യുദ്ധവീരന്മാരും, ദക്ഷിണാപഥത്തിന്നു ഓരോശിരോരത്നങ്ങൾ പോലെ പ്രകാശിച്ചുകൊണ്ടിരുന്നവരും ആണെന്നു അറിഞ്ഞിരിക്കേണ്ടതാകുന്നു. പ്രതാപശൂരരായി, പ്രജാപാലനതൽപരരായി, വിദ്വജ്ജനോപജീവ്യരായിരിക്കുന്ന ചേരമഹാരാജാക്കന്മാരുടെ വംശവും കീർത്തിയും എന്നെന്നേയ്ക്കും നിലനില്ക്കത്തക്കവണ്ണം അനന്തശായിയായ ശ്രീപത്മനാഭൻ പ്രസാദിക്കുമാറാകട്ടെ.

അനുബന്ധം

# പ്രമാണപദ്യങ്ങൾ.

---

പുറം ൧.

"ശെങ്കതിർശെലപൻ തിരുക്കുലം വിളക്കം
കഞ്ചവേട്കയിൽ കാന്തമൻവേണ്ട."

(മണിമേഖല. പതികം.)

"തിങ്കൾശെലപൻ തിരുക്കുലം വിളങ്ക
ച്ചെങ്കണായിരത്തോൻറിറൽവിളങ്കാരം"

(ചില ൧൧-൨൫)

"തിങ്കളാകിയ ശെലപനടയമരപ്പു......പാണ്ഡിയൻ.
വാഴ്വാനാക"

(അടിയാൎക്കുനല്ലാർ )

പുറം ൭.

"എഴുന്തു വണങ്കിനിൻറാനൈ
ചെഞ്ചൈടൈവാനവനരുളിനിൽ വിളങ്ക
വഞ്ചിത്തോൻറിയ വാനവകേളായി"

(ചില. ൨൫)

"......ത്തോൻറിയൽവാളൈക്കു
യാനേത്രൎന്തോനരുളിറേറാൻറി"

(ചില. ൩൦)

പുറം ൧൧.

"പുറത്തുറൈമരങ്കിനരത്തോടുപൊരുന്തിട
മറത്തുറൈമുടിത്ത..................
...........കടൽപിറക്കോട്ടി......
............ചെങ്കുട്ടുവൻ"

(ചില. അന്തിമവാക്യം)

*    *    *    *    *    *    *

പൈംപൊററാമരൈ പാണർ ച്ചൂട്ടി
യൊണ്ണുതൽ വിരലിയക്കാരം പൂട്ടി.
കെടലരും പൽപുകഴ് നിലൈഇ നീർപുക്ക.
കടലൊട്ടുഴന്ത പനിത്തുറൈ......"

(പതിററുപ്പത്തുമശകം ൫.)

പുറം ൨൧.

"ആടകമാടത്തറിത്തുയിലമർന്തോൻ
ശേടകൊണ്ടു............"

(ചില, ൨൬)

"ആടകമാടം=തിരുവനന്തപുരം: ഇരവിപുര
മെൻപാരുമുളർ"

(അരുംപത ഉരൈ.)

പുറം ൩൭.

"കരുമവിനൈഞരുംകണക്കിയൽവിനൈഞരും
തരുമവിനൈഞരും തന്തിരവിനൈഞരും
മണ്ടിണിഞാലമാൾവോൻ............"

(ചില ൨൬.)

# ഉദിയഞ്ചേരവംശക്കാർ.

ഉദിയഞ്ചേരൻ × നല്ലിനി (ഭാര്യ)

പുത്രന്മാർ:—

൧. ഇമയവരംപൻ ചേരൻ × ൧. നച്ചോണ. ൨. പത്മൻ ദേവിമാർ.

൨. പല്യാനൈച്ചെഴകുട്ടവൻ.

ഇമയംപരമ്പൻ രാജാവിൻെറ പുത്രന്മാർ.

ആദ്യഭാര്യ.

൧. ചേരൻ ചെങ്കുട്ടവൻ × ഇളങ്കോവേണ്മാൾ (ഭാര്യ).

൨. ഇളങ്കോവടികൾ.

(ചിലപ്പധികാരഗ്രന്ഥകർത്താ)

ദ്വിതീയഭാര്യ.

൧. കളങ്കായികണ്ണിനാമ്മുടിച്ചേരൻ.

൨. ആടുകോൾപാടുചേരൻ.

ചെങ്കുട്ടവരാജാവിൻെറ പുത്രൻ കുട്ടവഞ്ചേരനാകുന്നു.

---

പതിററുപ്പത്തിലെ പതികമനുസരിച്ചു ചേരരാജാക്കന്മാരുടെ

## പേരു മുതലായ വിവരങ്ങൾക്കുള്ള പട്ടിക.

| | പേർ | ആസ്ഥാനപണ്ഡിതൻ | ഭരണകാലം |
|---|---|---|---|
| പതികം | ൨. ഇമയവരമ്പൻചേരൻ | കുമട്ടൂർകണ്ണനാർ | ൫൮ |
| ,, | ൩. പല്യാനൈച്ചെൽകെഴു-കുട്ടുവൻ | പാലൈഗൗതമനാർ | ൨൫ |
| ,, | ൪. കളങ്കായ്ക്കണ്ണിനാർ-മുടിച്ചേരൻ | കാപ്പിയനാർ | ൨൫ * |
| ,, | ൫. ചേരൻചെങ്കുട്ടുവൻ | പരണർ | ൫൫ |
| ,, | ൬. ആടുകോട്പാട്ടുച്ചേരൻ | കാക്കൈപ്പാടിനിയാർ | ൩൮ |
| ,, | ൭. ചെല്വക്കടുങ്കോവാഴി-യാതൻ | കപിലർ | ൨൫ |
| ,, | ൮. പെരുഞ്ചേരിലിരുമ്പൊറൈ | അരിശിൽകിഴാർ | ൧൭ |
| ,, | ൯. ഇളഞ്ചേരൻ | പെരുങ്കുൻറൂർകിഴാർ | ൧൬ |

## സമകാലികർ

| ചേരർ | ചോഴർ | പാണ്ഡിയർ | കവി | അന്യരാജാക്കന്മാർ |
|---|---|---|---|---|
| ചെങ്കുട്ടുവൻ | മണക്കിള്ളി | നെടുഞ്ചെഴിയൻ | പരണർ | കൊങ്കിളങ്കോശർ |
| കുട്ടുവഞ്ചേരൻ | നെടുങ്കിള്ളി | ചെഴിയൻ | കപിലർ | ഗജബാഹു |
| നാർമുടിച്ചേരൻ | കിള്ളിവളൻ | (നന്മാറൻ) | | |
| ആടുകോട്പാട്ടുച്ചേരൻ | | ഉഗ്രപ്പെരുവഴുതി | | ശതകർണ്ണി |
| ചെല്വക്കടുങ്കോവാഴിയാതൻ | നലങ്കിള്ളി | | ചാത്തനാർ | അറുകൈ |
| പെരുഞ്ചേരൻ | (തിരുമുടിക്കാരി) | | | |

* പതിററുപ്പത്തിലുള്ള 'വീററിരുന്താർ' എന്ന പദത്തിനു ഞാൻ ആദ്യം 'ജീവിച്ചിരുന്നു' എന്ന അർത്ഥം വെച്ചു. പിന്നീടാണു 'രാജ്യഭാരം ചെയ്തു' എന്ന അർത്ഥം യോജിപ്പുള്ളതായി കണ്ടതു്. അതിൻപ്രകാരം ഈ പട്ടിക തയാറാക്കിയിരിക്കുന്നു.